

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 30 THE ONLINE OFFICIAL NEWS BULLETIN 2025 July 24

## SEASON OF PENTECOST പെന്തിക്കോസ്തികാലം ܥܕܢܐ ܕܦܢܛܩܘܣܛܝ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 27 ♪ 6 7th Sunday after Pentecost Comme. of St. Simon the Stylite | 28 ♪ 2 | 29 ♪ 6 | 30 ♪ 2 | 31 ♪ 6 Comme. St. Anthimus of Constantinople 739th Mem.Mar Gregorios Bar Hebraus | 1 ♪ 2 Shunoyo Fast Begins (15 Day) Comme. of the Martyrs Marth Smooni & her 7 Children and Mar Eliazar, their teacher 13th Mem. of Poulose Mar Pachomios OIC ✠ (Bethany Ashram Perunadu) | 2 ♪ 6 |



മോസ്ക്കോയിലെ വിശുദ്ധ സെർജിയസിന്റെ ഓർമ്മപ്പെരുന്നാൾ. പരിശുദ്ധ കിറിൽ പാത്രിയർക്കീസിന്റെ മുഖ്യകാർമ്മികത്വത്തിൽ നടന്ന പെരുന്നാളിൽ മലങ്കരസഭയുടെ പിതാക്കന്മാരും വൈദികരും സംബന്ധിച്ചു.




വി.എസ്. ഇഴപിരിച്ചെടുക്കാൻ കഴിയാത്തവണ്ണം മലയാളിയുമായി ഇഴുകിച്ചേർന്ന നാമം. അതിദാരിദ്ര്യത്തിൽ പിറന്നുവീണ് തന്റെ പ്രത്യയശാസ്ത്രത്തെ മുറുകെപ്പിടിച്ച് കേരളത്തിന്റെ ജനനായകനായി വളർന്ന നേതാവ്. മുഖ്യമന്ത്രിയായും, പ്രതിപക്ഷ നേതാവായും, സാധാരണക്കാരന്റെ വി.എസ്സായും രാഷ്ട്രീയ ഭൂമികയിൽ കൈയൊപ്പ് ചാർത്തിയ രണ്ടക്ഷരം. എത്രയോ സമരമുഖങ്ങളിൽ നാം അദ്ദേഹത്തെ കണ്ടു, എത്രയോ ജനകീയ വിഷയങ്ങളിൽ അദ്ദേഹം നീതിക്കൊപ്പം നിലകൊണ്ടു. കടുന്നുവന്ന വഴികൾ വി.എസിനെ അടയാളപ്പെടുത്തിയിട്ടുണ്ട്. കടന്നുപോകുന്ന കാലവും ആ നേതാവിനെ അടയാളപ്പെടുത്തിക്കൊണ്ടേയിരിക്കും...

വിട.. വി.എസ്.

**- പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**




പുതുപ്പള്ളി പള്ളിയിൽ നടന്ന ഉമ്മൻചാണ്ടി അനുസ്മരണ സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ ലോകസഭാ പ്രതിപക്ഷ നേതാവ് രാഹുൽ ഗാന്ധിയുമായി സൗഹൃദം പങ്കിടുന്നു.



മുൻ മുഖ്യമന്ത്രി വി. എസ് അച്യുതാനന്ദന് മലങ്കര ഓർത്തഡോക്സ് സഭയ്ക്കു വേണ്ടി ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ആദരാഞ്ജലികൾ അർപ്പിച്ചു.



**പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ ഡയറിക്കുറിപ്പുകൾ ഈ ലക്കം മുതൽ പ്രസിദ്ധീകരിച്ചു തുടങ്ങുന്നു.**

**രണ്ടാം പേജ് കാണുക.**

ചരിത്രരേഖകൾ

# പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ ഡയറിക്കുറിപ്പുകൾ (1960)

### സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്



## 1960 സെപ്റ്റംബർ 1 – 1961 ജൂൺ 28

സെപ്റ്റംബർ 1, 1960. കാതോലിക്കേറ്റ് അരമന. ഇന്ന് നല്ല മഴയായിരുന്നു. ഉപ്പൂട്ടിലെ കുഞ്ഞച്ചൻ വന്നിരുന്നു. ഇ. ജെ. ഏബ്രഹാം കത്തനാരും മറ്റും ഇവിടെ ഉണ്ടായിരുന്നു.

സെപ്റ്റംബർ 2. തിരുവോണം പ്രമാണിച്ച് ഗീവർഗീസ് ശെമ്മാശനും ഇടനാട്ടുകാരൻ സ്കറിയാ ശെമ്മാശനും ജോർജും വീട്ടിൽ പോയി. ശങ്കരത്തിൽ മാത്യൂസ് കോറെപ്പിസ്ക്കോപ്പാ വന്നിരുന്നു. അയാൾക്ക് പള്ളികൾ കൊടുക്കണമെന്നും മറ്റും പറഞ്ഞു. മെത്രാച്ചനുമായി ആലോചിച്ചു എല്ലാം ചെയ്യുന്നതിന് നാം ഉപദേശിച്ചു.

സെപ്റ്റംബർ 3. ഇന്ന് തിരുവോണമാണ്. ഉച്ചയോടു കൂടി തൃപ്പൂണിത്തുറ നിന്നും ബേബിയും, ഓച്ചയുടെ മകൻ എ.എസ്.പി. യും മറ്റും ഇവിടെ വന്നിരുന്നു. തൃപ്പൂണിത്തുറെ നമ്മുടെ പെങ്ങൾക്ക് വിശേഷം ഒന്നും ഇല്ലെന്നും ഒരു വിധം സൗഖ്യമായിരിക്കുന്നു എന്നും പറഞ്ഞു. ഓച്ചയുടെ മകന്റെ വിവാഹം ഈ മാസം 12-ാം തീയതിയാണെന്നും നാം അവിടെ എത്തി കല്യാണം നടത്തിക്കൊടുക്കണമെന്നും ആവശ്യപ്പെട്ടു. നമുക്ക് കുണ്ടറയ്ക്കു പോകേണ്ടതിനാൽ അന്ന് അവിടെ പോകാൻ സൗകര്യമില്ലെന്നു പറഞ്ഞു. ഉച്ചകഴിഞ്ഞ് അവർ തിരിച്ചുപോയി.

4-ാം തീയതി. ഇന്ന് മാനേജരച്ചനും മണലിൽ അച്ചനും കൂടി കറുകെക്കാരെ കാണുന്നതിന് എടത്വായ്ക്കു പോയി.

ആലുവായിലെ മാർ ഗ്രീഗോറിയോസ് മെത്രാച്ചൻ രണ്ടര മണിക്ക് ഇവിടെ വന്നു. പത്തനാപുരത്തിനു പോകയാണെന്നും പോകുന്ന വഴി നമ്മെ കാണ്മാൻ കയറിയതാണെന്നും മറ്റും പറഞ്ഞു. കാപ്പി കഴിഞ്ഞ് അദ്ദേഹം പത്തനാപുരത്തിനു പോയി.

5-ാം തീയതി. മണർകാട്ടു നിന്നു കരിമ്പനത്തറ കുഞ്ഞൂഞ്ഞ് വന്നിരുന്നു. അവിടുത്തെ കേസിന്റെ വിവരങ്ങൾ പറഞ്ഞു. ഇന്ന് വിശേഷം ഒന്നും ഇല്ല.

6 സെപ്റ്റംബർ 1960. ഇന്ന് എരുത്തിക്കലെ ഇ. ജെ. തോമസ് കത്തനാരും അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ മർക്കോസും കൂടി ഇവിടെ വന്നു നമ്മെ കണ്ടു. തോമസ് കത്തനാരുടെ പുത്തൻ കുർബ്ബാന വിവരം നമ്മെ അറിയിക്കുവാൻ വന്നതാണ്. അയാൾ ഈ മാസം 11-ാം തീയതി കോട്ടയം ചെറിയപള്ളിയിൽ വച്ച് വി. കുർബ്ബാന ചൊല്ലുന്നതിന് നാം അനുവദിച്ചു. അവൻ നമുക്ക് ഒരു പുറംകുപ്പായത്തിന് തുണി വാങ്ങിത്തന്നു. അവൻ തിരികെ പോയി. വെല്ലൂർ നിന്നു സി. ഇ. ജോർജ് അച്ചൻ വന്നു നമ്മെ കണ്ടു.

വർക്കിംഗ് കമ്മിറ്റി മീറ്റിംഗ്:

ഇന്ന് രണ്ടു മണിയോടു കൂടി വർക്കിംഗ് കമ്മിറ്റിയുടെ ഒരു മീറ്റിംഗ് അരമനയിൽ വച്ചു നടന്നു. (മാത്യൂസ് മാർ) അത്താനാസ്യോസ് മെത്രാച്ചനും ഉണ്ടായിരുന്നു. നാം ഉപക്രമ പ്രസംഗം നടത്തിയശേഷം തിരികെ മുറിയിലേക്ക് പോന്നു. പിന്നീട് അത്താനാസ്യോസ് മെത്രാച്ചന്റെ അദ്ധ്യക്ഷതയിൽ മീറ്റിംഗ് നടന്നു. 4.50-ന് മീറ്റിംഗ് തീർന്നു. മീറ്റിംഗിലെ തീരുമാനങ്ങൾ യോഗഅവസാനം നമ്മെ അറിയിച്ചു. അതെക്കുറിച്ചുള്ള നമ്മുടെ അഭിപ്രായം നാം അവരോടു പറഞ്ഞു.

സെപ്റ്റംബർ 7, 1960. ഇന്ന് പത്തു മണിയോടു കൂടി (മാത്യൂസ് മാർ) ഈവാനിയോസ് മെത്രാച്ചൻ വന്നു നമ്മെ കണ്ടു. ഇന്ന് 11 മണിയോടു കൂടി ഈവാനിയോസ് മെത്രാനും, നാമും കൂടി കോട്ടയം ട്രഷറിയിലേക്കു പോയി. കാലം ചെയ്ത മലങ്കര മെത്രാപ്പോലീത്താ (മാർ ഗീവറുഗീസ് ദീവന്നാസ്യോസ്) പേരിൽ കോട്ടയം അഞ്ചൽ സേവിംഗ്സ് ബാങ്കിൽ കിടന്നിരുന്ന സംഖ്യയുടെ നാളതുവരെയുള്ള മുതൽപലിശ ഉൾപ്പെടെയുള്ള 8120 രൂപാ 81 പൈസാ കെട്ടി വാങ്ങിച്ചു. മണലിൽ യാക്കോബ് കത്തനാരും നമ്മോടു കൂടി ഉണ്ടായിരുന്നു. പടിഞ്ഞാറേക്കര പി. സി. ഏബ്രഹാം ഇന്ന് ഇവിടെ വന്നു. അവന് ദേവലോകം അരമന വാങ്ങാൻ കടം വാങ്ങിയ ഇനത്തിൽ 1500 രൂപാ കൊടുക്കാനുള്ളത് തിരികെ കൊടുത്തു. മണർകാട് പെരുന്നാളിനു പോയ ധാരാളം ആളുകൾ നമ്മെ കാണുന്നതിന് വന്നിട്ടു തിരികെ പോയി.

സെപ്റ്റംബർ 8, 1960. ഇന്ന് രാവിലെ മാനേജർ റ്റി. സി. യാക്കോബ് കത്തനാർ വി. കുർബ്ബാന ചൊല്ലി. ഇന്ന് വി. കന്യകമറിയാമിന്റെ ജനനപ്പെരുന്നാൾ ദിവസമാണ്. ഉച്ചയ്ക്കുശേഷം തുമ്പമൺ വലിയപള്ളിയിലേക്കു പോയി. വർഗീസ് ക്ലേറിയും അവിടെ ഉണ്ടായിരുന്നു. പത്തനംതിട്ട നിന്നു പീലക്സിനോസ് മെത്രാച്ചനും വന്നിട്ടുണ്ടായിരുന്നു. തുമ്പമൺ സ്കൂൾ സംബന്ധമായ കാര്യങ്ങൾ പറഞ്ഞു തീർക്കുന്നതിനാണ് നാം പോയത്. മെത്രാച്ചൻ കിഴവള്ളൂർ മിഡിൽ സ്കൂളിന്റെ മെയ്ന്റനൻസ് ഗ്രാന്റ് ഇനത്തിൽ കൈവശമുണ്ടായിരുന്ന 1551 രൂപാ 50 പൈസായുടെ ചെക്ക് നമ്മെ ഏല്പിച്ചു. മെത്രാച്ചൻ രാത്രി 7 മണിക്ക് തിരികെ പത്തനംതിട്ടയ്ക്ക് പോയി. മിഡിൽ സ്കൂളിന്റെ മെയിന്റനൻസ് ഗ്രാന്റ് ചക്കിട്ടടത്തു തോമ്മസ് കത്തനാരുടെ പക്കൽ നിന്നു നാം വാങ്ങി. ഹൈസ്കൂളിൽ ആവശ്യമുള്ള സംഗതികൾ പണിയിക്കുന്നതിന് വറുഗീസ് ക്ലേറിയോടു നാം പറഞ്ഞു.

സെപ്റ്റംബർ 9, 1960. രാവിലെ 10 മണിയോടു കൂടി കുണ്ടറ സെമിനാരിയിലേക്ക് യാത്ര തിരിച്ചു. നമ്മോടു കൂടെ കുണ്ടറ സെമിനാരി മാനേജർ എം.

എം. ജേക്കബ് കത്തനാരും ഉണ്ടായിരുന്നു. വറുഗീസ് ക്ലേറി കോട്ടയത്തേക്കു തിരികെ പോയി. 11 മണിക്ക് സെമിനാരിയിൽ എത്തി. ഉച്ചയ്ക്കുശേഷം പള്ളി പണി നാം ഇറങ്ങി കണ്ടു. പള്ളി പണിയുന്നതിലേക്ക് അവിടെ നിന്നു കടം വാങ്ങിയ 3000 രൂപാ നാം തിരികെ ജേക്കബ് കത്തനാരെ ഏല്പിച്ചു. ഇന്നു മറ്റു വിശേഷങ്ങൾ ഒന്നും തന്നെയില്ല.

തുമ്പമൺ പള്ളിയിൽ നിന്നു ഒരു തടിക്കുരിശും നാം വടശ്ശേരിയത്ത് യോസെഫ് കത്തനാരുടെ കൈയിൽ നിന്നു വാങ്ങി. ഇത് എന്നെ അടക്കുമ്പോൾ കൈയിൽ പിടിക്കുന്നതിനുള്ള സ്ലീബാ ആകുന്നുയെന്നു പറഞ്ഞു.

സെപ്റ്റംബർ 10, 1960. കുണ്ടറ സെമിനാരി. ഇന്നു രാവിലെ കൂറിലോസ് മെത്രാച്ചൻ കൊട്ടാരക്കര നിന്നു ഇവിടെ വന്നു. ഇടവക സംബന്ധമായ ചില കാര്യങ്ങൾ നമ്മെ അറിയിച്ചു. കുണ്ടറ ചെറിയപള്ളിയിൽ പൗലോസ് മാർ പീലക്സിനോസ് മെത്രാച്ചൻ ഒരു കല്യാണം നടത്തുന്നതിന് വരുന്നുയെന്നു ചിലർ നമ്മോട് പറഞ്ഞൂയെന്നും, അങ്ങനെ വരുന്നെങ്കിൽ അദ്ദേഹത്തെ നിയമപരമായി തടയുന്നതിന് ശ്രമിക്കണമെന്നും മെത്രാച്ചനോട് പറഞ്ഞു. അദ്ദേഹം ഉടൻതന്നെ കല്ലട പീടികയിൽ അച്ചനെയും തടത്തിവിളയിൽ അച്ചനെയും വിളിച്ചുവരുത്തി വക്കീലന്മാരുമായി സംസാരിക്കുന്നതിന് കൊട്ടാരക്കരയ്ക്ക് പോയി. അദ്ദേഹം അതുവഴി ചെങ്ങന്നൂർക്ക് പോകുമെന്ന് നമ്മോടു പറഞ്ഞു. വൈകിട്ട് പീടികയിൽ തോമ്മസു കത്തനാർ വന്നു കൊട്ടാരക്കര പോയ വിവരം പറഞ്ഞു. വക്കീലന്മാർ ആലോചിച്ചിട്ടു ഇന്നു യാതൊരു നടപടിയും എടുക്കാൻ സാധിക്കയില്ലെന്നു നമ്മെ അറിയിച്ചു. അവർ ചെറിയപള്ളിയിലെ ട്രസ്റ്റിയെക്കൊണ്ടു പൗലോസ് മാർ പീലക്സിനോസ് മെത്രാച്ചൻ കുണ്ടറ ചെറിയപള്ളിയിൽ കല്യാണത്തിന് വരുന്നത് അപകടമാണെന്ന് കാണിച്ച് ഒരു കമ്പി അടിച്ചതായി പറഞ്ഞു. നാളെ ഞായറാഴ്ച ആയതുകൊണ്ട് പീടികയിൽ കത്തനാർ രാത്രിയിൽ തന്നെ കല്ലടയ്ക്കു പോയി. ഇന്നു മറ്റു വിശേഷങ്ങൾ ഒന്നും തന്നെയില്ല.

സെപ്റ്റംബർ 11, 1960. ഞായറാഴ്ച രാവിലെ വി. കുർബ്ബാന എം. എം. ജേക്കബ് കത്തനാർ ചൊല്ലി. കുർബ്ബാനമദ്ധ്യേ നാം പ്രസംഗിച്ചു. വി. സഭയ്ക്ക് എതിരായും സഭയിൽ ഉണ്ടായ സമാധാനത്തിന് എതിരായും പ്രവർത്തിക്കുന്നവരുടെമേൽ ദൈവത്തിൽ നിന്നു കോപമുണ്ടാകുമെന്നു പ്രത്യേകം നാം ഉപദേശിച്ചു. സന്ധ്യയ്ക്ക് കുടശ്ശനാട് പള്ളിയിൽ നിന്നു വല്യവീട്ടിൽ വി. എം. മാത്യു, തെക്കേടത്തു വറുഗീസ്, പുല്ലേലിൽ ചാക്കോ മുതലായവർ വന്നു പുതുതായി ആ പള്ളിയിൽ വികാരിയായി നിയമിച്ചിരിക്കുന്ന ശങ്കരത്തിൽ മാത്യു കോറെപ്പിസ്ക്കോപ്പാ യെക്കൊണ്ടു അവിടുത്തെ കാര്യങ്ങൾ ഭംഗിയായി നടത്തുകയില്ലെന്നുള്ള സങ്കടം ബോധിപ്പിച്ചു. നിയമനം ഇടവക മെത്രാപ്പോലീത്തായുടെ യുക്തംപോലെ ചെയ്തുകൊള്ളുന്നതിന് നാം അവരുടെ കൈവശം ഒരു കല്പന കൊടുത്തയച്ചു. അവർ രാത്രിയിൽ തന്നെ തിരികെ പോയി. ഇന്നു കുണ്ടറ ചെറിയപള്ളി ഇടവകയിൽപ്പെട്ട ആളും തെങ്ങുവിള കുടുംബത്തിൽപ്പെട്ട മാത്യുവിന് പട്ടം കിട്ടിയാൽ കൊള്ളാമെന്നുള്ള വിവരം അവർ നമ്മെ അറിയിച്ചു. ആദ്യം ഇടവക മെത്രാപ്പോലീത്തായിൽ നിന്നു വാങ്ങിക്കൊള്ളുവാൻ നാം അവരോടു കല്പിച്ചു പറഞ്ഞു. മാത്യു കുണ്ടറ എം.ജി.ഡി. ഹൈസ്കൂളിലെ ഒരു അദ്ധ്യാപകനാണ്.

സെപ്റ്റംബർ 12, 1960. കുണ്ടറ. തിങ്കൾ. ഇന്നു രാവിലെ മാത്യു ഇഞ്ചക്കലോടി നമ്മെ വന്നു കണ്ടു. സിറിയൻ ക്രിസ്ത്യൻ കോൺഗ്രസിന്റെ പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുവാൻ കമ്മിറ്റി കഴിഞ്ഞ ദിവസം മാവേലിക്കര വച്ചു കൂടി തീരുമാനിച്ചുയെന്നുള്ള വിവരം നമ്മെ അറിയിച്ചു.

കോട്ടയത്തു നിന്നു മണലിൽ യാക്കോബ് കത്തനാരും മാനേജർ റ്റി. സി. ജേക്കബ് കത്തനാരും കൂടി ഇന്ന് ഇവിടെ വന്നിട്ടുണ്ടായിരുന്നു. അവർ ചാണ്ടപ്പിള്ളയുടെ കല്യാണത്തിന് വന്നതാണ്. 10 മണിക്ക് കുണ്ടറ വലിയപള്ളിയിലേക്കു പോയി. അവിടെ വച്ച് കുണ്ടറ ഞാലിയോടു വീട്ടിൽ ചാണ്ടപ്പിള്ളയുടെ കല്യാണം നടത്തി. ചാണ്ടപ്പിള്ളയ്ക്ക് എത്യോപ്യയിൽ ജോലി ഉള്ളവനാണ്. തിരികെ കുണ്ടറ സെമിനാരിയിലേക്കു പോന്നു. തിരുവനന്തപുരം പള്ളിയുടെ കൂദാശയ്ക്ക് നമ്മെ ക്ഷണിക്കുവാൻ വികാരി ഈപ്പൻ കത്തനാർ ഇന്ന് ഇവിടെ വന്നു. ഒക്ടോബർ 9-ാം തീയതി അവിടെ ചെല്ലാമെന്ന് നാം സമ്മതിച്ചു. കല്ലട നിന്നു പീടികയിൽ കത്തനാർ വന്നു നമ്മെ കണ്ടു. വർത്തമാനങ്ങൾ പറഞ്ഞു. പി.ജി. ഉമ്മൻ പണിക്കർ വന്നു നമുക്ക് പത്തു രൂപാ കൈമുത്തു തന്നു. ഇന്ന് പ്രത്യേക വിശേഷങ്ങൾ ഒന്നും തന്നെയില്ല.

സെപ്റ്റംബർ 13, 1960. ചൊവ്വ. ഇന്ന് രാവിലെ 8 മണിക്ക് കുണ്ടറ സെമിനാരിയിൽ നിന്നു ദേവലോകം അരമനയിലേക്ക് യാത്ര തിരിച്ചു. 10.30-നു ദേവലോകം അരമനയിൽ എത്തി. വൈകിട്ട് ഉപ്പൂട്ടിലെ കുഞ്ചപ്പൻ ഇവിടെ വന്നു നമ്മെ കണ്ടു. നമ്മുടെ അരമനയുടെ വടക്കുവശത്തുള്ള എ. വി. ജോണിന്റെ ഒരു ഏക്കർ 74 സെന്റ് സ്ഥലം വിലയ്ക്കു വാങ്ങി അവിടെ പുതുതായി അരമനക്കെട്ടിടം പണിയുന്നത് നല്ലതാണ് എന്നു നാം അഭിപ്രായപ്പെട്ടു. അതു വാങ്ങുന്നതിന് എന്റെ കൈവശമുള്ള പണം കൊടുക്കാമെന്നു കുഞ്ഞച്ചനോട് പറഞ്ഞു. ആ സ്ഥലം വാങ്ങുന്നതിനുള്ള ചുമതല കുഞ്ഞച്ചനെ നാം ഏല്പിച്ചു. സന്ധ്യയ്ക്ക് മാർ ദീവന്നാസ്യോസ് മെത്രാച്ചൻ ഒരു എഴുത്തുമായി അലക്സിയോസ് ശെമ്മാശനെ ഇവിടെ അയച്ചു. അതിൽ ആവശ്യപ്പെടുന്നപ്രകാരം നാം തിരുവനന്തപുരം പള്ളിയുടെ കൂദാശയ്ക്കു പോകുമ്പോൾ അതുവഴി പത്തനാപുരം ദയറായിൽ ചെല്ലാമെന്നു അയാളോടു പറഞ്ഞയച്ചു.

14 സെപ്റ്റംബർ 1960. ബുധൻ. ഇന്ന് സ്ലീബാപെരുന്നാൾ ആയിരുന്നു. മാനേജർ റ്റി. സി. ജേക്കബ് കത്തനാർ വി. കുർബ്ബാന ചൊല്ലി. സ്ലീബാദാസ സമൂഹത്തിന്റെ വാർഷികയോഗം പാമ്പാക്കുട വച്ച് ഇന്നു നടന്നു. നമ്മുടെ ശരീരത്തിന് നല്ല സുഖമില്ലാത്തതിനാൽ നാം അതിന് പോയില്ല. 3 മണിയോടു കൂടി പഴയസെമിനാരിയിൽ പോയി. പഴയസെമിനാരി ചാപ്പലിന്റെ പണിയെല്ലാം കണ്ടു. നമ്മുടെ മാനേജർ റ്റി. സി. ജേക്കബ് കത്തനാർ നമ്മോടു കൂടി ഉണ്ടായിരുന്നു. ചാപ്പലിന്റെ മുറ്റത്ത് വടക്കു കിഴക്കേ കോണിലും തെക്കുകിഴക്കേ മൂലയിലും മൂറോൻ കൂദാശ ചെയ്തതിന്റെ ഭാഗങ്ങൾ കുഴിച്ചിട്ടിരിക്കുന്നതിനാൽ അവിടെ യാതൊന്നും പണിയുന്നത് ശരിയല്ലെന്നു നാം അവരോടു പറഞ്ഞു. പടിഞ്ഞാറ് ഭാഗത്ത് കാണുന്ന കുരിശിന്റെ കല്ലു മെത്രാച്ചൻ ഉള്ളപ്പോൾ (വട്ടശ്ശേരിൽ തിരുമേനി) എന്നെക്കൊണ്ടു ഇട്ടതാണെന്നുള്ള വിവരം അവരോടു നാം അറിയിച്ചു. നാലു മണിയോടു കൂടി അവിടെ നിന്നും തിരിച്ചു വഴിക്ക് എം.ഡി. ഹോസ്റ്റലിന്റെ മുൻഭാഗത്തു പണിയുന്ന പുതിയ കെട്ടിടം പണി കണ്ടു. നാം എം.ഡി. ഹോസ്റ്റലിൽ ഇറങ്ങി അവിടെ കുറെനേരം താമസിച്ചു. 4.50-നു ദേവലോകം അരമനയിലേക്കു വന്നു. കുടശ്ശനാടു നിന്നു വി. എം. മാത്യുവും ചാക്കോയും പീലക്സിനോസ് മെത്രാച്ചന്റെ എഴുത്തുമായി ഇവിടെ വന്നു. ശങ്കരത്തിൽ കത്തനാരെ കുടശ്ശനാട്ടു നിയമിച്ചതിൽ ഇടവകക്കാർക്കു വളരെ സങ്കടവും പ്രയാസവുമുണ്ടെന്നു അവർ നമ്മോടു അറിയിച്ചു. മെത്രാച്ചനുമായി ആലോചിച്ച് വേണ്ടതു ചെയ്തുതരാമെന്ന് നാം അവരോടു പറഞ്ഞു. അവർ തിരികെ പോയി. മറ്റ് വിശേഷങ്ങൾ ഒന്നും തന്നെയില്ല.

15 സെപ്റ്റംബർ 1960. വ്യാഴം രാവിലെ 10 മണിയോടു കൂടി കെ. ഫീലിപ്പോസ് കത്തനാർ ഇവിടെ വന്നു നമ്മെ കണ്ടു. ഇന്നലെ പാമ്പാക്കുട വെച്ചു നടന്ന സ്ലീബാദാസ സമൂഹത്തിന്റെ വാർഷിക യോഗത്തിന്റെ വിവരങ്ങൾ നമ്മെ അറിയിച്ചു. വാർഷികത്തിനു ധാരാളം ആളുകൾ വന്നിട്ടുണ്ടായിരുന്നെന്ന് അയാൾ നമ്മോട് അറിയിച്ചു. കൽക്കട്ടയിൽ നിന്ന് ഒരു സായിപ്പ് അടുത്ത ഞായറാഴ്ച നമ്മെ കാണാനും മറ്റുമായി ഇവിടെ വരുന്നുണ്ടെന്ന് അയാൾ നമ്മെ അറിയിച്ചു. ഇവിടെ നിന്നു അയാൾ പഴയസെമിനാരിയിൽ പോയി താമസിക്കുന്നതും സെമിനാരി വിദ്യാർത്ഥികളോട് സംസാരിക്കുന്നതാണെന്നുമുള്ള വിവരവും അറിയിച്ചു. അയാൾ 11 മണിയോടു കൂടി തിരിച്ചുപോയി. ഉച്ചയ്ക്കുശേഷം നമ്മുടെ റ്റി. ജെ. ജോഷ്വാ കത്തനാർ അമേരിക്കയിൽ ഒരു വർഷം പഠിക്കാൻ പോയതിനു ശേഷം ഇന്നു തിരികെ വന്നു നമ്മെ കണ്ടു. അയാൾ പാത്രിയർക്കീസിനെ കണ്ടു സംസാരിച്ച വിവരം ദീർഘനേരം സംസാരിച്ചു. പാത്രിയർക്കീസ് ബാവായിൽ നിന്നും മലങ്കരസഭയ്ക്ക് ഒരു നന്മയും ഉണ്ടാവുകയില്ലെന്നുള്ള അഭിപ്രായമാണ് പൊതുവെ സംസാരത്തിൽ നിന്നു അനുഭവപ്പെട്ടതെന്നും ജോഷ്വാ കത്തനാർ നമ്മോടു പറഞ്ഞു.

16 സെപ്റ്റംബർ 1960. വെള്ളി. കാതോലിക്കേറ്റ് ആരമന. ഇന്ന് ഉപ്പൂട്ടിലെ കുഞ്ഞച്ചൻ ഇവിടെ വന്നു നമ്മെ കണ്ടു. സമുദായ കാര്യങ്ങൾ പറഞ്ഞു. അരമനക്കെട്ടിടം പണിയുന്ന കാര്യം പറഞ്ഞു. വസ്തു അടുത്ത ആഴ്ചയിൽ വാങ്ങിക്കാമെന്നു പറഞ്ഞു. എളുപ്പം കെട്ടിടം പണിയണമെന്നു നാം അവരോടും പറഞ്ഞു. ഇന്ന് പ്രത്യേക വിശേഷങ്ങൾ ഒന്നും തന്നെയില്ല.

17 സെപ്റ്റംബർ 1960. ശനി. കാതോലിക്കേറ്റ് അരമന. ഇന്ന് കോലഞ്ചേരിയിൽ നിന്നും എം. എം. ജോർജും അവന്റെ ഭാര്യയും കൂടി വന്നു നമ്മെ കണ്ടു, അനുഗ്രഹം പ്രാപിച്ചതിന്റെ ശേഷം തിരികെ പോയി. സന്ധ്യയോടുകൂടി വി. വറുഗീസ് വന്നു നമ്മെ കണ്ടു. എം. ഡി. സെമിനാരി വക വസ്തു കുറെ സ്ഥലം

അവന് വിലയ്ക്കു കൊടുക്കാമെന്നു നാം അവനോട് പറഞ്ഞു. അത് അവൻ വാങ്ങിക്കൊള്ളാമെന്നു സമ്മതിച്ചു. ഇന്ന് പ്രത്യേക വിശേഷങ്ങൾ ഒന്നുംതന്നെയില്ല.

18 സെപ്റ്റംബർ 1960. ഞായർ. ഇന്ന് വി. കുർബ്ബാന ചൊല്ലാൻ ഒരുങ്ങിയിരുന്നതാണ്. രാത്രിയിൽ ഉണ്ടായ അസുഖം നിമിത്തം വി. കുർബ്ബാന ചൊല്ലിയില്ല. മാനേജർ റ്റി. സി. ജേക്കബ് കത്തനാർ വി. കുർബ്ബാന ചൊല്ലി. വി. കുർബ്ബാനയ്ക്കുശേഷം, നാം വന്നിരുന്ന ജനങ്ങളോട് 40 മിനിട്ട് നേരം സ്ലീബാ പെരുന്നാളിനെക്കുറിച്ച് പ്രസംഗിച്ചു. വി. കുർബ്ബാനയ്ക്കു ശേഷം പുതുപ്പള്ളി വലിയ പള്ളിയിലെ ഇടവകാംഗങ്ങളിൽ കുറെപ്പേർ വെന്നല മർക്കോസിന്റെ നേതൃത്വത്തിൽ ഒരു സങ്കട ഹർജിയുമായി നമ്മുടെ അടുക്കൽ വന്നു. അവർക്ക് പുതുപ്പള്ളി പള്ളിയിൽ ഒരു അച്ചനെ കൂടി നിയമിച്ചു കിട്ടുന്നതിനു വേണ്ടിയാണ് അവർ വന്നത്. മെത്രാച്ചന്മാരോടു ആലോചിച്ചു നാം വേണ്ടതു ചെയ്തുകൊള്ളാമെന്നു അവരോടു പറഞ്ഞു. ഫ്രാൻസിസ്കൻ സമൂഹത്തിൽപ്പെട്ട ഫാ. മൈക്കർ ഫിഷർ ഇന്നു വന്നു നമ്മെ കണ്ടു. അയാളോടുകൂടി കെ. ഫീലിപ്പോസ് കത്തനാരും ഉണ്ടായിരുന്നു.

19 സെപ്റ്റംബർ 1960. തിങ്കൾ. ഇന്ന് നാം പുതുതായിട്ടു വാങ്ങിക്കുവാൻ പോകുന്ന പറമ്പിന്റെ ചുറ്റും കാറിൽ കൂടി പോയി കണ്ടു. ഓമല്ലൂർ വടക്കേടത്തു കീവർച്ചൻ വന്നു നമ്മെ കണ്ടു. ജോർജ് തരകൻ ശെമ്മാശന്റെ പട്ടം കൊട കാര്യത്തെക്കുറിച്ചു നമ്മോടു പറഞ്ഞു. അത് പീലക്സിനോസ് മെത്രാച്ചനോട് ചോദിച്ചിട്ട് അദ്ദേഹത്തിൽ നിന്നു പട്ടം ഏറ്റുകൊള്ളാൻ നാം അയാളോടു പറഞ്ഞു. കല്ലുങ്കത്ര ഉമ്മൻ കത്തനാർ ഇന്ന് ഇവിടെ വന്നിരുന്നു. അയാൾക്ക് ഒരു മകൻ ഉണ്ടായെന്നും ആ കൊച്ചിന്റെ മാമോദീസാ അടുത്ത 26-ാം തീയതി തിങ്കളാഴ്ച നടത്തിക്കൊടുക്കണമെന്ന് അയാൾ നമ്മോട് ആവശ്യപ്പെട്ടു. നടത്തിക്കൊടുക്കാമെന്ന് നാം സമ്മതിച്ചു. ഇന്ന് വൈകിട്ട് തൈയ്യിലെ കീവർച്ചൻ വന്നു നമ്മെ കണ്ടു. അയാൾ രാവിലെ ബാംഗ്ലൂർക്കു പോകുമെന്നു നമ്മോടു പറഞ്ഞു.

20 സെപ്റ്റംബർ 1960. ഈവാനിയോസ് മെത്രാച്ചൻ ഇവിടെ വന്നു കണ്ടു. അദ്ദേഹം കോട്ടയം ഭദ്രാസനത്തിന്റെ കൗൺസിലിനും, വായിത്ര പുന്നൂസ് കത്തനാർക്ക് കൊടുത്ത നോട്ടീസ് അനുസരിച്ചു വിസ്തരിക്കുന്നതിനും കൂടിയാണ് വന്നത്. വായിത്ര കത്തനാർ വന്നിട്ടില്ലായിരുന്നു. സാക്ഷികളെ വിസ്തരിക്കുകയും പ്രതിയുടെമേൽ നടപടി എടുക്കുന്നതിന് നിശ്ചയിക്കുകയും ചെയ്തു എന്ന് അദ്ദേഹം നമ്മോടു പറഞ്ഞു.

ആലുവായിൽ നിന്നു റ്റി. ഒ. മാത്യു നമ്മെ വന്നു കണ്ടു. കുറെനേരം സംസാരിച്ചശേഷം തിരികെ പോയി. പത്തനംതിട്ട നിന്നു ഉമ്മൻ ശെമ്മാശൻ വന്നു നമ്മെ കണ്ടു. ശങ്കരത്തിൽ കത്തനാരുടെ നിയമന കാര്യം ഇതുവരെയും ശരിപ്പെട്ടില്ലെന്ന് അയാൾ പറഞ്ഞു. അയാൾ പന്തളം ഇടവകയിൽ നിന്നു രാജി വച്ചിട്ടുള്ള രാജി പിൻവലിക്കാൻ നാം അയാളോടു ഉപദേശിക്കണമെന്നും അങ്ങനെ ചെയ്യുന്നപക്ഷം അയാളുടെ പ്രശ്നം തീരുമെന്നും പറഞ്ഞു. പരുമല മാനേജർ കെ. ബി. മാത്യൂസ് കത്തനാർ ഇവിടെ വന്നു. നമ്മുടെ വടിയുടെ പണി ഇതുവരെയും തീർന്നിട്ടില്ലായെന്നും അയാൾ നമ്മോടു പറഞ്ഞു. ഒക്ടോബർ 9-ാം തീയതി തിരുവനന്തപുരത്ത് പള്ളി കൂദാശയ്ക്ക് കൊണ്ടുപോകാനായി അതിന്റെ പണി തീർത്തുകൊണ്ട് വരണമെന്നു നാം അയാളോടു പറഞ്ഞു. അയാളുടെ കൈവശം നീക്കിയിരിപ്പുള്ള സ്കൂളുകളുടെ മെയ്ന്റനൻസ് ഗ്രാന്റ് ഇനത്തിലുള്ള പണം ആഫീസിൽ ഏല്പിക്കണമെന്ന് നാം അയാളോടു പറഞ്ഞു. അടുത്ത ആഴ്ചയിൽ പണം കൊടുക്കാമെന്നു പറഞ്ഞു അയാൾ തിരികെ പോയി. ഇന്നു നമ്മുടെ പുതുപ്പള്ളിക്കാരൻ യൗസേഫ് മുണ്ടക്കയത്തു വച്ച് തലയ്ക്ക് കാറു മുട്ടി കോട്ടയം ആശുപത്രിയിൽ പ്രവേശിപ്പിച്ചിരിക്കുന്നുയെന്നുള്ള വിവരം നാം അറിഞ്ഞു. അവന് ബോധമില്ലാതെ മയങ്ങി കിടക്കുന്നുയെന്നു അവിടെ പോയിട്ടു വന്നവർ നമ്മോടു പറഞ്ഞു. ഈവാനിയോസ് മെത്രാച്ചൻ ഇവിടെ നിന്നു അവനെ കാണാൻ പോയി. അതുവഴി അദ്ദേഹം പുതുപ്പള്ളിക്ക് പോയി. ഇന്ന് മറ്റ് പ്രത്യേക വിശേഷങ്ങൾ ഒന്നും തന്നെയില്ല.

21 സെപ്റ്റംബർ 1960. ബുധൻ. ഇന്നു രാവിലെ 10 മണിക്ക് ഇവിടെ നിന്നു മാനേജർ റ്റി. സി. ജേക്കബ്, മണലിൽ ജേക്കബ് കത്തനാർ, മനോഹരൻ പി. ഗീവറുഗീസ് എന്നിവരെ, നമ്മുടെ അരമനയ്ക്കു തടി ലേലം ചെയ്യുവാൻ വിജയപുരത്തേക്ക് പറഞ്ഞയച്ചു. നമ്മുടെ പേരിൽ കോട്ടയം റ്റി. എഫ്. ബാങ്കിൽ റിശീസ്സാ അക്കൗണ്ടിലും പരുമല സെമിനാരി അക്കൗണ്ടിലും ഉണ്ടായിരുന്ന ഇരുപത്തിരായിരം രൂപാ നാം തിരികെ എടുത്തു (9000 + 13000). ഉച്ചയ്ക്കു മൂന്നു മണിക്കുശേഷം കോട്ടയം ആശുപത്രിയിൽ പോയി പുതുപ്പള്ളിക്കാരൻ യൗസേഫിനെ കണ്ടു. അപ്പോൾ അവൻ മയങ്ങി കിടക്കുകയായിരുന്നു. അതിനുശേഷം ഡോക്ടർ പൗലോസ് താമസിക്കുന്ന വീട്ടിൽ പോയി അവിടെ പ്രായം കൊണ്ടു രോഗത്തിൽ കിടന്നിരുന്ന നമ്മുടെ പെങ്ങളുടെ തൈലാഭിഷേക ശുശ്രൂഷ നടത്തി. അതിനുശേഷം അരമനയിലേക്കു തിരികെ പോന്നു. സന്ധ്യയോടു കൂടി മണലിൽ അച്ചനും മാനേജർ അച്ചനും മനോഹരൻ വറുഗീസും തിരികെ വന്നു. അവർ അരമന പള്ളിക്ക് തടി ലേലം ചെയ്തു 1800 രൂപാ കെട്ടിവച്ചിട്ടുണ്ടെന്നുള്ള വിവരം നമ്മെ അറിയിച്ചു. നാളെ അഞ്ചേരിൽ എ. വി. ജോണിനോടു എഴുതി വാങ്ങാൻ പോകുന്ന വസ്തുവിന് നമ്മുടെ കൈവശമുള്ള 20000 രൂപായ്ക്കു പുറമെ 10500 രൂപാ കൂടി വറുഗീസ് വായ്പയായി കൊണ്ടുവന്നു തരണമെന്നു പറഞ്ഞു. അങ്ങനെ ചെയ്യാമെന്നു അവൻ സമ്മതിച്ചു. രാത്രി 9 മണിയോടു കൂടി തുമ്പമൺ മിഡിൽ സ്കൂളിലെ ഹെഡ്മാസ്റ്റർ കോശിയും മറ്റൊരു അദ്ധ്യാപകനും കൂടി വന്നു മിഡിൽ സ്കൂളിനു പഞ്ചായത്തിൽ കൂടി 10000 രൂപാ ഒരു കെട്ടിടം പണിയുന്നതിന് ഗവണ്മെന്റ് അനുവദിച്ചിട്ടുണ്ടെന്നു നമ്മെ അറിയിച്ചു. കെട്ടിടം പണിയെക്കുറിച്ചു ആലോചിക്കുന്നതിന് വറുഗീസ് ക്ലേറിയെ അയക്കണമെന്നു പറഞ്ഞു. ക്ലേറി ഇന്ന് ആഫീസിൽ ഇല്ലായിരുന്നു. ആലപ്പുഴ കാർത്തികപ്പള്ളിയിലെ സ്കൂൾ സംബന്ധമായ കാര്യത്തിനു പോയതായിരുന്നു.

22 സെപ്റ്റംബർ 1960. ഇന്നു രാവിലെ 10 മണിക്ക് ഉപ്പൂട്ടിലെ കുഞ്ഞച്ചൻ വന്നു നമ്മെ കണ്ടു. നമ്മുടെ അരമനയുടെ വടക്കുഭാഗത്തുള്ള ഒരു ഏക്കർ 74 സെന്റ് സ്ഥലം അഞ്ചേരിൽ എ. വി. ജോണിനോട് വിലയ്ക്കു വാങ്ങാൻ പോകുവാൻ ഇവിടെ വന്നതാണ്. മനോഹരൻ പി. വറുഗീസ് വന്നിരുന്നു. നമ്മുടെ കൈവശമുണ്ടായിരുന്ന രൂപാ കൂടാതെ 10500 രൂപാ കൂടി വായ്പയായി തന്നു. അങ്ങനെ 30500 രൂപാ നാം ഉപ്പൂട്ടിൽ കുഞ്ചപ്പനെ ഏല്പിച്ച്, മണലിൽ യാക്കോബ് കത്തനാർ, മാനേജർ റ്റി. സി. ജേക്കബ് കത്തനാർ എന്നിവരോടു കൂടെ 11.30-ന് കച്ചേരിയിലേയ്ക്ക് 30450 രൂപാ വിലയ്ക്ക് വടക്കു വശത്തുള്ള വസ്തു വിലയാധാരം നമ്മുടെ പേർക്ക് വാങ്ങി 1 മണിയോടു കൂടി അവർ തിരികെ വന്നു. വസ്തുവിന്റെ ഉടമസ്ഥനായിരുന്ന എ. വി. ജോൺ അതിലുള്ള പുരയുടെ താക്കോൽ തുറന്നു കെട്ടിടത്തിനകം മാനേജരച്ചനെ കാണിച്ച് താക്കോൽ ഏല്പിച്ചു. അവൻ ഇനിയും ഒരു അവസരത്തിൽ നമ്മെ വന്നു കണ്ടുകൊള്ളാമെന്നു പറഞ്ഞ് തിരികെ പോയി. മണലിൽ യാക്കോബ് കത്തനാർ മാമലശ്ശേരി പള്ളിയിലേക്ക് പോയി. അയാൾ അടുത്ത തിങ്കളാഴ്ചയേ തിരികെ വരികയുള്ളൂയെന്നു നമ്മോടു പറഞ്ഞു. വറുഗീസ് ക്ലേറി ഇന്ന് ആഫീസിൽ വന്നിട്ടില്ലായിരുന്നു. ഇന്ന് മറ്റ് വിശേഷങ്ങൾ ഒന്നുംതന്നെയില്ല.

23 സെപ്റ്റംബർ 1960. വെള്ളി. ഇന്ന് ഉച്ചയോടു കൂടി പോത്താനിക്കാട് അയ്യങ്കര പള്ളി വികാരി ഗീവറുഗീസ് കത്തനാരും അയാളുടെ മകൻ റ്റി. ജി. പത്രോസ് കത്തനാരും കൂടി ഇവിടെ വന്നു നമ്മെ കണ്ടു. പത്രോസ് കത്തനാർക്ക് തവണ നടത്തുന്നതിനു പള്ളി അങ്കമാലി ഭദ്രാസനത്തിൽ ഇല്ലെന്നും അവിടെ ധാരാളം പട്ടക്കാർ ഉണ്ടെന്നും ആയതുകൊണ്ട് കോട്ടയം ഭദ്രാസനത്തിൽ എവിടെയെങ്കിലും തവണ നടത്തുന്നതിന് കല്പന കൊടുക്കണമെന്നും അവർ നമ്മോടു പറഞ്ഞു. ഭദ്രാസനത്തിന്റെ ചുമതല എനിക്കില്ലെന്നും കോട്ടയം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ മാർ ഈവാനിയോസിനെ ചെന്നു കണ്ടു വിവരം പറയുവാൻ നാം അവരോടു പറഞ്ഞു. അവർ അനുസരിച്ച് പുതുപ്പള്ളിക്കു പോയി.

ഇന്ന് ഉച്ചയ്ക്കുശേഷം അറത്തി പള്ളി വികാരി അലക്സാണ്ടർ കത്തനാർ ഇവിടെ വന്നു നമ്മെ കണ്ടു. അയാളുടെ മകന്റെ കല്യാണം 26-ാം തീയതി ആണെന്നു നമ്മെ അറിയിച്ചു. അയാളുടെ കൈവശം കൂറിലോസ് മെത്രാന് കൊടുപ്പാൻ 65/60 നമ്പർ കല്പന കൊടുത്തു. നാലു മണിയോടു കൂടി അവർ തിരികെ പോയി.

വിദേശ ഇടവകകളുടെ മെത്രാനായി വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ നിയമിച്ചുംകൊണ്ടുള്ള കല്പന നാം കൊടുത്തു. അതു നാം വറുഗീസ് ക്ലേറിയുടെ കൈവശം കൊടുത്തയക്കുകയായിരുന്നു. ഇന്ന് മറ്റ് വിശേഷങ്ങൾ ഒന്നും തന്നെയില്ല.

24 സെപ്റ്റംബർ 1960. ഇന്ന് പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ കെ. എ. വറുഗീസ് കത്തനാർ വന്നു നമ്മെ കണ്ടു. അയാൾ പത്തനംതിട്ട ഹൈസ്കൂളിലെ കാര്യങ്ങൾ ക്ലേറിയുമായി ആലോചിക്കുവാൻ

വന്നതായിരുന്നു. അയാൾ നാലു മണിയോടു കൂടി തിരികെ പോയി. വർക്കിംഗ് കമ്മിറ്റി മീറ്റിംഗ് വിളിച്ചുകൂട്ടുന്നതിന് നാം നൈനാനോടു പറഞ്ഞു. മുൻ തീരുമാനം അനുസരിച്ച് സെപ്റ്റംബർ 30-ാം തീയതി വിളിച്ചുകൂട്ടുന്നതിന് കമ്മിറ്റി അംഗങ്ങൾക്കു കല്പന അയച്ചു. ഇന്ന് പ്രത്യേക വിശേഷങ്ങൾ ഒന്നും തന്നെയില്ല.

25 സെപ്റ്റംബർ 1960. ഞായർ. ഇന്നു രാവിലെ നാം വി. കുർബ്ബാന ചൊല്ലി. കുർബ്ബാനമദ്ധ്യേ നാം പ്രസംഗിച്ചു. വിരുദ്ധത ഉണ്ടാക്കുന്നവർക്ക് കഷ്ടം എന്നതിനെക്കുറിച്ചവരോടു സംസാരിച്ചു. 9 മണിക്ക് വി. കുർബ്ബാന തീർന്നു.

ഇന്ന് ഉച്ചയ്ക്കു 3 മണിയോടു കൂടി നമ്മുടെ ഒരു പെങ്ങളും ഡോ. പി. എ. പൗലോസിന്റെ വല്യമ്മയുമായ ... മരിച്ചുയെന്നു നമ്മുടെ സെക്രട്ടറി നമ്മെ അറിയിച്ചു. 5 മണിയോടു കൂടി നാം മനോരമക്കാരുടെ കാറിൽ പൗലോസിന്റെ ഭവനത്തിൽ പോയി. പ്രാർത്ഥന നടത്തി തിരികെ പോന്നു. നാം ശവമടക്കുന്നതിന് കോട്ടപ്പടി പള്ളിയിൽ ചെല്ലണമെന്നു ഡോ. പൗലോസ് നമ്മോടു പറഞ്ഞു. നമ്മുടെ ശരീരത്തിന് നല്ല സുഖമില്ലാത്തതുകൊണ്ടു നാം പോയില്ല.

ഏലിയാസ് തോമസ് കോറെപ്പിസ്കോപ്പാ ഇന്ന് ഇവിടെ വന്നു നമ്മെ കണ്ടു. അയാൾക്ക് പള്ളിയില്ലെന്നും മറ്റും നമ്മോടു പറഞ്ഞു. അയാൾഇന്ന് അരമനയിൽ താമസിക്കുന്നു. ഇന്ന് മറ്റു വിശേഷങ്ങൾ ഒന്നും തന്നെയില്ല.

26 സെപ്റ്റംബർ 1960. ഇന്ന് പത്രോസ് പാത്രിയർക്കീസിന്റെ ഓർമ്മദിവസമാണ്. ഇ. ജെ. ഏബ്രഹാം കത്തനാർ വി. കുർബ്ബാന ചൊല്ലി. കുർബ്ബാനയ്ക്കു ശേഷം സി. ജെ. ഉമ്മൻ കത്തനാരുടെ രണ്ടാമത്തെ മകൻ യോഹന്നാനെ നാം മാമോദീസാ മുക്കി. കുട്ടിയുടെ തലതൊട്ടപ്പൻ മല്പാൻ എൻ. എ. യോഹന്നാൻ കത്തനാരായിരുന്നു.

ഉപ്പൂട്ടിൽ കുഞ്ചപ്പൻ ഇന്ന് ഇവിടെ വന്നിരുന്നു. നമ്മുടെ വക എം.ഡി. സെമിനാരി വക ഭൂമിയിൽ മനോരമ കെട്ടിടത്തിന്റെ പുറകുവശത്തുള്ള മനോരമ തോപ്പ് ഉദ്ദേശം 4 ഏക്കർ സ്ഥലം ഗവൺമെന്റിലേക്കു വിലയ്ക്കു കൊടുക്കുവാൻ സമ്മതിച്ച് വ്യവസ്ഥയ്ക്ക് നാം ഒപ്പു വച്ചു കൊടുത്തു. ഇന്ന് മറ്റു വിശേഷങ്ങൾ ഒന്നുമില്ല.

27 സെപ്റ്റംബർ 1960. ഇന്ന് രാവിലെ താഴത്തങ്ങാടി ചാപ്പലിലെ വികാരി ശമുവേൽ കത്തനാർ ഇവിടെ വന്നു കണ്ടു. കുറെനേരം സംസാരിച്ചു. അയാൾ കോതമംഗലത്ത് പോയിരുന്നുയെന്നു പറഞ്ഞു. ഡോ. പൗലോസിന്റെ വല്യമ്മയുടെ ശവസംസ്കാരത്തിനു ധാരാളം പട്ടക്കാർ ഉണ്ടായിരുന്നുവെന്നും നാം ചെല്ലുമെന്നു പ്രതീക്ഷിച്ചു ഇടവകക്കാർ ഒരുങ്ങിയിരുന്നുയെന്നും അയാൾ നമ്മോടു പറഞ്ഞു. ഉച്ചയ്ക്കുശേഷം കൽക്കട്ടായിൽ നിന്നു പി. എൻ. നൈനാൻ വന്നു നമ്മെ കണ്ടു. നമ്മുടെ പേരിൽ കൽക്കട്ടാ പള്ളി പണിക്കു വേണ്ടി കിടക്കുന്ന 35000 രൂപാ എടുക്കുന്നതിന് നമ്മുടെ സമ്മതം രേഖപ്പെടുത്തുന്നതിനായിരുന്നു അവൻ വന്നത്. നാം അതിനു ഒപ്പു വച്ചു കൊടുത്തു. മോടിശ്ശേരിൽ മാത്യൂസ് കത്തനാർ വന്നു നമ്മെ കണ്ടു. നിരണം പള്ളിയുടെയും സ്കൂളിന്റെയും കാര്യം നമ്മോടു പറഞ്ഞു. അയാൾ വെള്ളിയാഴ്ച രാവിലെയേ ഇവിടെ നിന്നു പോകുകയുള്ളു.

28-9-60. രാവിലെ മോടിശ്ശേരിൽ കത്തനാർ നിരണത്തേക്കു പോയി. വി. ജെ. ഗബ്രിയേൽ കത്തനാർ ഇവിടെ വന്നു കുറെനേരം സംസാരിച്ചു. എം. വി. ജോർജ്ജ് കത്തനാർ ഇന്ന് ഇവിടെ വന്നിരുന്നു. മറ്റു വിശേഷങ്ങൾ ഒന്നും തന്നെയില്ല.

29-9-60. ഉപ്പൂട്ടിൽ കുഞ്ഞച്ചൻ ഇന്ന് ഇവിടെ വന്നിരുന്നു. വർക്കിംഗ് കമ്മിറ്റി കൂടുമ്പോൾ ചിന്തിക്കേണ്ട കാര്യങ്ങളെക്കുറിച്ച് ആലോചിക്കുന്നതിനായിരുന്നു. നാം പറമ്പിൽ കുറെനേരം നടന്നു. നമ്മുടെ ആഫീസ് വരെ പോയി. അവിടെയും കുറച്ചുനേരം ഇരുന്നു. ഇന്ന് മറ്റു പ്രത്യേക വിശേഷങ്ങൾ ഒന്നും തന്നെയില്ല.

30-9-60. ഇന്ന് ഉച്ചയ്ക്കുശേഷം മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഇവിടെ വന്നിരുന്നു. അദ്ദേഹം ഉടൻ എം.ഡി. യിലോട്ടു പോയി. കോട്ടയം ഭദ്രാസനത്തിലെ വൈദികരുടെ ക്ലാസ്സ് എം.ഡി. സെമിനാരിയിൽ വച്ച് നടക്കുന്നുണ്ടായിരുന്നു. അതിൽ സംബന്ധിക്കുന്നതിനായിട്ട് അദ്ദേഹം വന്നതായിരുന്നു.

ഇന്ന് നമ്മുടെ വർക്കിംഗ് കമ്മിറ്റി മീറ്റിംഗ് ഉണ്ടായിരുന്നു. അംഗങ്ങളിൽ കോനാട്ട് അബ്രഹാം കത്തനാർ, കെ. മാത്യു, സി. കെ. തേരകത്ത് എന്നിവർ ഒഴിച്ചുള്ളവർ മീറ്റിംഗിൽ സംബന്ധിച്ചിരുന്നു. പഴയസെമിനാരിയുടെ വരവു ചിലവു തിരട്ടും ബഡ്ജറ്റും വായിച്ചു പാസ്സാക്കി. ഉദ്ദേശം 5 മണിയോടു കൂടി മീറ്റിംഗ് പിരിഞ്ഞു. അത്താനാസ്യോസ് മെത്രാച്ചനും മീറ്റിംഗിൽ സംബന്ധിച്ചിരുന്നു.

നേന്ത്രവേലി നിലത്തിന്റെ കൃഷിക്കാർ ഇന്ന് ഇവിടെ വന്നിരുന്നു. അവർ പാട്ടം കുടിശിഖ തരാനുള്ള നെല്ലിൽ കുറെ ഇളവു ചെയ്തു കൊടുക്കണമെന്നു നമ്മോട് ആവശ്യപ്പെട്ടു. കുറെ നാം ഇളവും ചെയ്തുകൊടുത്തു. രാത്രിയിൽ കെ. വി. ഗീവറുഗീസ് റമ്പാൻ ഇവിടെ വന്നിരുന്നു. കുലശേഖരത്ത് പള്ളി വയ്ക്കുന്നതിനെക്കുറിച്ചു സംസാരിച്ചു. പള്ളിക്ക് സ്ഥലം വാങ്ങിയ ആധാരം നമ്മെ ഏല്പിച്ചു. അദ്ദേഹം രാത്രിയിൽ അരമനയിൽ താമസിക്കുന്നു.

1-10-1960. രാവിലെ കെ. വി. ഗീവറുഗീസ് റമ്പാൻ ഇവിടെ നിന്നു നിലയ്ക്കൽ പള്ളിയിലേക്കു പോയി. മണലിൽ യാക്കോബ് കത്തനാർ മാമ്മലശ്ശേരി പള്ളിയിലേക്കു പോയി. മാനേജിംഗ് കമ്മിറ്റി ഈ മാസം 19-ാം തീയതി തന്നെ വിളിച്ചുകൂട്ടുന്നതിന് നാം അനുവദിച്ചു. നാം കുറെനേരം ഇറങ്ങി നടന്ന് പറമ്പ് ഒക്കെ കാണുകയുണ്ടായി. ഇന്ന് പ്രത്യേക വിശേഷങ്ങൾ ഒന്നും തന്നെയില്ല.

2-10-60. രാവിലെ വി. കുർബ്ബാന മാനേജർ കത്തനാർ ചൊല്ലി. കുർബ്ബാന മദ്ധ്യേ നാം പ്രസംഗിച്ചു. ഇന്ന് മറ്റ് വിശേഷങ്ങൾ ഒന്നും തന്നെയില്ല.

3-10-1960. ഇന്ന് രാവിലെ ഫോർവേർഡ് ബാങ്കിൽ നമ്മുടെ പേരിൽ കിടന്ന 16000 രൂപായുടെ പലിശ ഉൾപ്പെടെ 17162 രൂപ 72 പൈസ നാം തിരികെ വാങ്ങി.

ഇന്ന് പരുമല നിന്ന് മത്തായി കത്തനാർ ഇവിടെ വന്നു. സെമിനാരിയുടെ തെക്കുവശത്തെ മതിൽ പണിയുന്ന വിവരം നമ്മെ അറിയിച്ചു. അതിന് 1000 രൂപ കൂടി വേണമെന്നു നമ്മോട് ആവശ്യപ്പെട്ടു. നാം 1000 രൂപ കൊടുത്തയച്ചു. അയാൾ ഒരു കുപ്പി മൂറോൻ കൂടി ഇവിടെ നിന്നു കൊണ്ടുപോയി. മറ്റ് വിശേഷങ്ങൾ ഒന്നും തന്നെയില്ല.

4-10-1960. ഉച്ച തിരിഞ്ഞ് പഴയസെമിനാരിയിൽ പോയി. സെമിനാരി പ്രിൻസിപ്പാൾ അത്താനാസ്യോസ് മെത്രാച്ചനും അവിടെ ഉണ്ടായിരുന്നു. സെമിനാരി ചാപ്പലിന്റെ പണി നാം ചുറ്റിനടന്നു കണ്ടു. നാലു മണിയോടുകൂടി ദേവലോകത്തേക്ക് തിരികെ പോന്നു. എം.ഡി. ഹോസ്റ്റലിന്റെ പണിയും നാം കാണുകയുണ്ടായി. ഇന്ന് മറ്റു വിശേഷങ്ങൾ ഒന്നും തന്നെയില്ല.

5-10-1960. ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാം ഇന്ന് ഇവിടെ വന്ന് നമ്മെ കണ്ടു. മാനേജിംഗ് കമ്മിറ്റിയുടെ അജണ്ടായിൽ നമ്മുടെ പിൻഗാമിയായി മലങ്കര മെത്രാപ്പോലീത്തായെ തിരഞ്ഞെടുക്കുന്നതിന് മലങ്കര അസോസിയേഷൻ വിളിച്ചു കൂട്ടുന്നതിനെക്കുറിച്ച് ആലോചിക്കുന്നതിന് എന്നാണ് എഴുതിയിരിക്കുന്നതെന്നും അതുകൊണ്ട് ഭാവിയിൽ മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായും രണ്ടു പേർ ആയിരുന്നാൽ വഴക്ക് ഉണ്ടാകുവാൻ ഇടയുണ്ടെന്നും അതുകൊണ്ട് കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിന് അസോസിയേഷൻ വിളിച്ചു കൂട്ടുന്നതിനെക്കുറിച്ച് എന്നു വേണം പ്രോഗ്രാമിൽ എഴുതേണ്ടത് എന്നും കുഞ്ഞച്ചൻ നമ്മോട് പറഞ്ഞു. അങ്ങനെ എഴുതി ചേർക്കുന്നതിനെ കുറിച്ച് നാം ആലോചിച്ചിട്ടു പറയാമെന്ന് പറഞ്ഞു. ഇന്ന് മറ്റു വിശേഷങ്ങൾ ഒന്നും തന്നെയില്ല.

6-10-1960. രാവിലെ 10 മണിക്ക് കുര്യൻ ഏബ്രഹാമും നൈനാനും കൂടി നമ്മുടെ അടുക്കൽ വന്നു കാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തായുടെയും തെരഞ്ഞെടുപ്പ് ഒരുമിച്ച് നടത്തണമെന്നും അല്ലാത്തപക്ഷം സഭയിൽ വീണ്ടും വഴക്ക് ഉണ്ടാകുവാൻ ഇടയുണ്ടെന്നും പറഞ്ഞു മനസ്സിലാക്കി. അപ്രകാരം ചെയ്യുന്നതിന് നാം അവർക്കു അനുവാദം നൽകി.

7-10-1960. മനോഹരൻ വറുഗീസ് ഇവിടെ വന്നിരുന്നു. അവനോടു നാം കടം വാങ്ങിയിരുന്ന 10500 രൂപാ തിരികെ കൊടുത്തു. ഇന്ന് മറ്റു വിശേഷങ്ങൾ ഒന്നും തന്നെയില്ല.

8-10-1960. ഇന്ന് കെ. എം. അലക്സാണ്ടർ കത്തനാർ ഇവിടെ വന്നിരുന്നു. അയാളുടെ കൊച്ചിന്റെ മാമോദീസാ നാം നടത്തിക്കൊടുക്കണമെന്ന് പറഞ്ഞു. 15-ാം തീയതി ശനിയാഴ്ച നടത്തിക്കൊടുക്കാമെന്നു നാം പറഞ്ഞു. ഇന്ന് മറ്റു വിശേഷങ്ങൾ ഒന്നും തന്നെയില്ല.

(തുടരും)

# മലയാളി കണ്ട രക്തവില: 160 വർഷം മുമ്പ്


## ഡോ. എം. കുര്യൻ തോമസ്


മദ്ധ്യപൗരസ്ത്യ ദേശത്തെ ഗോത്രസംസ്ക്കാരത്തിൽ നിലനിൽക്കുന്നതും ഇസ്ലാമിക നിയമം അനുവദിക്കുന്നതുമായ ഒന്നാണ് രക്തവില അഥവാ ദിയാ (Diyah = Blood money). ക്യുസാസ് (Qisas) എന്നറിയപ്പെടുന്ന കണ്ണിനു കണ്ണ് എന്ന ശൈലിയിലുള്ള പ്രതികാര നീതിക്കു (retributive justice) കുലപാതകം, ദേഹോപദ്രവം വസ്തുനാശം മുതലായ ആക്രമങ്ങളിൽ പ്രതിയുടെ പക്കൽ നിന്നും ഇരയുടെ കുടുംബം നഷ്ടപരിഹരം വാങ്ങിക്കൊണ്ട് ശിക്ഷ ഒഴിവാക്കുന്ന സമ്പ്രദായമാണ് ദിയാ അഥവാ രക്തവില. ക്ഷമാശീലം വളർത്തുകയും ഇരയുടെ കുടുംബത്തിനു സാമ്പത്തിക സഹായം ലഭിയ്ക്കുകയും ചെയ്യുന്നതിനോടൊപ്പം തലമുറകളിലേയ്ക്കു നീളുന്ന കുടിപ്പക (Feud) ഒഴിവാക്കാനുമാണ് രക്തവില ഏർപ്പെടുത്തിയതെന്നാണ് വയ്പ്പ്. ദിയാ മനുഷ്യജീവന്റെ വിലയല്ലെന്നും ഇരയുടെ കുടുംബത്തിനു നൽകുന്ന സാമ്പത്തിക ആശഅവാസം മാത്രമാണെന്നുമാണ് അവകാശവാദം. ക്യുസാസ് വേണമോ ദിയാ വേണമോ എന്ന് തീരുമാനിക്കാനുള്ള അവകാശം ഇരയുടെ കുടുംബത്തിനാണ്.

മഹമ്മദ് നബിയുടെ കാലത്തുതന്നെ ഇസ്ലാം മതം കേരളത്തിലെത്തിയിരുന്നു എന്നാണ് ചരിത്രം. പക്ഷേ രക്തവില സമീപംകാലം വരെ മലയാളികൾക്ക് തികച്ചും അപരിചിതമായിരുന്നു. ക്രിമിനൽ നിയമപരിപാലനം നാടുവാഴികളിലും പിന്നീട് കോടതികളിലും കേന്ദ്രീകരിച്ചിരുന്നതും, അത്തരം കാര്യങ്ങളിൽ ശരിയത്ത് (Shariah) നിയമം കേരളത്തിൽ ഒരിക്കലും പ്രാബല്യത്തിൽ ഇല്ലാതിരുന്നതുമാണ് കാരണം. സമീപ കാലത്ത് അറബി രാജ്യങ്ങളിൽ ചില മലയാളികൾ ഉൾപ്പെട്ട കൊലക്കേസുകളുമായി ബന്ധപ്പെട്ടാണ് രക്തവില മലയാളിയുടെ ശ്രദ്ധയിൽ പെട്ടതും സജീവ ചർച്ച ആയതും.

കേരളത്തിന് അപരിചിതമായിരുന്നെങ്കിലും മദ്ധ്യപൗരസ്ത്യദേശത്ത് സർവസാധാരണമായിരുന്ന രക്തവിലയെപ്പറ്റി 160 വർഷം മുമ്പ് ഒരു മലയാളി എഴുതിയ ഒരു ദൃക്സാക്ഷി വിവരണം ലഭ്യമാണ്! 1864-ൽ മെത്രാൻസ്ഥാനം എറ്റ് തുർക്കിയിലെ മർദ്ദീനിൽ നിന്നും മടങ്ങുംവഴിയാണ് 1864 കർക്കിടകം 29-ന് (ഓഗസ്റ്റ്) പൂലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ മൂസലിനു സമീപംവെച്ച് ഈ സംഭവത്തിന്റെ ദൃക്സാക്ഷി ആകുന്നത്. ഒരു പരദേശയാത്രയുടെ കഥ എന്ന അദ്ദേഹത്തിന്റെ യാത്രാവിവരണത്തിൽ ഇത് വിവരിച്ചിട്ടുണ്ട്.



...വൈകുന്നേരം അഞ്ചുമണിക്കു കഴുതക്കൂട്ടം മൂസൽ പട്ടണം വിട്ടു. യാത്രാസമ്പ്രദായം പ്രായേണ ബഗദാദിൽ നിന്നു മൂസലിലേക്കുള്ളതുപോലെയാണു. യാത്രക്കാരുടെ സംഖ്യ ഉദ്ദേശം 100 ആയിരുന്നു. നമ്മുടെ യാത്രക്കാരുടെ സഹായത്തിനു സർക്കാരിൽ നിന്നു ആരെയും അയച്ചിരുന്നില്ല. അവരുടെ സഹായത്തിനു ഒരാളെ മൂസലിൽ നിന്നു കൂട്ടിയിരുന്നു. പിറ്റെ ദിവസം കാലത്തു നമ്മുടെ യാത്രക്കാർ ഒരു കുന്നിന്മേലുള്ള ഒരു ചെറിയ ഗ്രാമത്തിന്റെ താഴ്‌വരയിൽ എത്തി വിശ്രമിച്ചു. ആ ഗ്രാമവാസികളിൽ ചിലർ ഓരോ സാമാനങ്ങളെ കൊണ്ടുവന്നു പതിവുപോലെ യാത്രക്കാർക്കു വിൽക്കാൻ തുടങ്ങി. ഈ കൂട്ടത്തിൽ കോഴിമുട്ട വിൽക്കാനായി പത്തുപന്ത്രണ്ടു വയസ്സു പ്രായമുള്ള ഒരു മുസൽമാൻ ബാലിക വന്നിരുന്നു. ഈ പെണ്ണു പലർക്കും മുട്ട വിറ്റതിന്റെ ശേഷം ഒരു മുസൽമാൻ യാത്രക്കാരന്റെ അടുക്കൽ ചെന്നു. ഇവൻ പെണ്ണിന്റെ കൈവശമുണ്ടായിരുന്ന മുട്ട മുഴുവൻ എണ്ണിയെടുത്തുകൊണ്ടു പകുതി വില കൊടുത്തു. ഇതു പോരെന്നും ക്രമപ്രകാരമുള്ള വില തരണമെന്നും അതിനു മനസ്സില്ലാത്തപക്ഷം മുട്ട തിരിയെ തരണമെന്നും ഈ പെൺകുട്ടി ആവശ്യപ്പെട്ടപ്പോൾ മുസൽമാൻ കോപത്തോടെ ചാടി എഴുന്നേറ്റു അവളുടെ നെഞ്ഞത്തു ഒരു ചവിട്ടുകൊടുത്തു. അബലയും ദുർഭഗയുമായിരുന്ന പെൺകുട്ടി മറിഞ്ഞു വീണു തൽക്ഷണം മരിക്കുകയും ചെയ്തു. ഈ വിവരം കുട്ടിയുടെ ആളുകൾ അറിഞ്ഞപ്പോൾ തോക്കും കുന്തവും വാളും ഒക്കെയായി പുറപ്പെട്ടു കുന്നിന്മേൽ നിന്നു താഴെയുള്ള വഴി യാത്രക്കാരുടെ കൂട്ടത്തിലേക്കു വെടിവെക്കാൻ തുടങ്ങി. ഇതു കണ്ടു യാത്രക്കാരെല്ലാം കൂട്ടത്തിൽ നമ്മുടെ യാത്രക്കാരും ഓടാൻ തുടങ്ങി. ബഗദാദിൽ നിന്നു പുറപ്പെട്ടപ്പോൾ ചുഴലിക്കാറ്റിന്റെ ഫലമായി ഉണ്ടായ ബഹളവും ഇതും തമ്മിൽ നല്ല സാമ്യമുണ്ടായിരുന്നു. ഗ്രാമവാസികൾ എല്ലാവരും കൂടി ഇളകി വന്നു യാത്രക്കാരെ വിഴുങ്ങാഞ്ഞതു ഭാഗ്യം. നമ്മുടെ യാത്രക്കാരുടെ മരണം ആസന്നമായിട്ടില്ലാഞ്ഞതുകൊണ്ടു വെടിവെക്കാൻ തുടങ്ങിയവരെ ഗ്രാമവാസികളിൽ വേറെ ചിലർ വന്നു പിടിക്കുകയാണു ചെയ്തത്. ആ ഗ്രാമത്തിലേക്കു പ്രധാനനും ഒരു സർക്കാരുദ്യോഗസ്ഥനും കൂടി കുലപാതകന്റെ അടുക്കൽ

വന്നു അയാളോടു സംസാരിക്കാൻ തുടങ്ങിയപ്പോൾ ശേഷം യാത്രക്കാർ അവരുടെ ജീവനും കൊണ്ടു യാത്ര തുടർന്നു. എങ്കിലും ഒന്നുരണ്ടു നാഴിക കഴിഞ്ഞപ്പോൾ ഈ കുലപാതകൻ നമ്മുടെ യാത്രക്കാരുടെ ഒപ്പം വന്നുചേർന്നു. മരിച്ച പെൺകുട്ടിയുടെ അവകാശികൾക്കു മുപ്പതു പവൻ കൊടുക്കാൻ വിധിയുണ്ടായതു കൊടുത്തു തീർത്തു പോന്നിരിക്കയാണെന്നു ആ വിദ്വാൻ പറഞ്ഞതു കേട്ടപ്പോൾ ഞങ്ങൾക്കുണ്ടായ ആശ്ചര്യം ഒന്നും പറയാനില്ല. തുർക്കി രാജ്യത്തു കുലപാതകന്മാരെ കൊല്ലണമെന്നു നിയമമുണ്ടെങ്കിലും "രക്തത്തിന്റെ വില" കിട്ടിയാൽ മതിയെന്നു മരിച്ച ആളുടെ അവകാശികൾ അപേക്ഷിച്ചാൽ അപ്രകാരം വിധിയുണ്ടാകുന്നതാണ്. യാതൊരുവിധത്തിലും നീതീകരിക്കുവാൻ നിവൃത്തിയില്ലാത്ത ഈ നിയമത്തിന്റെ ഫലമായി കുലപാതകങ്ങൾ ആ രാജ്യത്തു വർദ്ധിച്ചിരിക്കുന്നു. തുർക്കി രാജ്യത്തിനു കാലാനുസരണമായ പരിഷ്ക്കാരം സിദ്ധിക്കാത്തതിനുള്ള ഒരു കാരണം നിയമങ്ങളെന്നു പേരു പറഞ്ഞു നടത്തപ്പെടുന്ന ഈ വക അനീതികൾ തന്നെയായിരിക്കണം. മനുഷ്യജീവനു ഇത്ര കുറച്ചേ വിലയുള്ളു എന്നു വന്നാൽ പിന്നെ എങ്ങനെയാണു ആ രാജ്യത്തു സമാധാനവും ക്ഷേമവും ഉണ്ടാകുന്നത്?...

ഒരു പരദേശയാത്രയുടെ കഥ 1901-ൽ എം. പി. വർക്കി രചിച്ച മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്ന ജീവചരിത്രത്തിന്റെ ഭാഗമായാണ് ആദ്യം പ്രസിദ്ധീകരിച്ചത്. ഇറാക്കിൽ വേട്ടയാടപ്പെട്ട യദിസി എന്ന ന്യൂനപക്ഷത്തേക്കുറിച്ചുള്ള ആദ്യ മലയാള വിവരണവും ഒരു പരദേശയാത്രയുടെ കഥയുടെ ഭാഗമാണ്.



ഒരു പരദേശയാത്രയുടെ കഥയുടെ കൈയെഴുത്തു പ്രതിയുടെ ആദ്യ പേജ്.



# ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ലഹരി വിരുദ്ധ പ്രവർത്തനങ്ങൾക്ക് തുടർച്ചയുണ്ടാവണം: രാഹുൽ ഗാന്ധി

കോട്ടയം: പൗരസ്ത്യ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടപ്പാക്കിയ 'മൈൽസ് വിത്ത്ഔട്ട് മിസ്റ്റേക്ക്സ്' പദ്ധതിക്ക് തുടർച്ചയുണ്ടാവണമെന്ന് ലോക്സഭാ പ്രതിപക്ഷ നേതാവ് രാഹുൽ ഗാന്ധി.

യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തിയ സന്ദേശ യാത്രയിൽ നിന്ന് ലഭിച്ച വിവരങ്ങളും നിർദ്ദേശങ്ങളും ഉൾപ്പെടുത്തി പ്രസ്ഥാനം പ്രസിഡന്റ് അഭി ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയുടെ നേതൃത്വത്തിൽ തയ്യാറാക്കിയ റിപ്പോർട്ട് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ രാഹുൽ ഗാന്ധിക്ക് കൈമാറി.അഭി. ഡോ. യുഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. ജെയിൻ സി. മാത്യു, ജനറൽ സെക്രട്ടറി ഫാ. വിജു ഏലിയാസ്, ട്രഷറർ രെഞ്ചു എം. ജോയ്, സന്ദേശയാത്ര കൺവീനർമാരായ അബി എബ്രഹാം കോശി, അനീഷ് ജേക്കബ് എന്നിവർ കൂടിക്കാഴ്ചയിൽ പരിശുദ്ധ ബാവയോടൊപ്പം ഉണ്ടായിരുന്നു.



**മലങ്കര സഭാ ഗുരുരത്നം ഫാ. ഡോ. ടി. ജെ. ജോഷ്വായുടെ ഒന്നാം ചരമ വാർഷികാചരണവും കോട്ടയം മെത്രാസന ശതോത്തര സുവർണ്ണ ജൂബിലി എക്യൂമെനിക്കൽ സമ്മേളനവും നടന്നു. മെത്രാസന ശതോത്തര സുവർണ്ണ ജൂബിലി എക്യൂമെനിക്കൽ സമ്മേളനം പള്ളം സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ ആർച്ച് ബിഷപ്പ് മാർ ജോസഫ് പെരുന്തോട്ടം ഉദ്ഘാടനം ചെയ്തു. തലമുറകൾ മാറിയാലും സഭാ ഗുരു രത്നം ഫാ.റ്റി ജെ ജോഷ്വാ പ്രസരിപ്പിച്ച ക്രിസ്തീയ മൂല്യം നിലനിൽക്കുമെന്നും നിസ്വാർത്ഥമായ ദൈവസ്നേഹത്തിന്റെ പ്രതിരൂപമായിരുന്നു അദ്ദേഹമെന്നും സഭകൾ തമ്മിലുള്ള ഐക്യത്തിനും സാഹോദര്യത്തിനും വേണ്ടി നിലകൊണ്ട വ്യക്തിത്വം ആയിരുന്നു ഫാ. റ്റി.ജെ ജോഷ്വാ എന്നും അദ്ദേഹം പറഞ്ഞു. ദൈവവചനത്തിൽ ഉറച്ചുനിന്ന് അജപാലന ശുശ്രൂഷ നിർവ്വഹിച്ച ശ്രേഷ്ഠ ഗുരുവായിരുന്നു ഫാ. റ്റി. ജെ. ജോഷ്വാ എന്ന് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പൊലീത്താ അധ്യക്ഷ പ്രസംഗത്തിൽ അനുസ്മരിച്ചു.**



## കൃപ മറിയം വർഗീസിന് ഒന്നാം റാങ്ക്

മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നും ബികോം കമ്പ്യൂട്ടർ സയൻസിൽ കൃപ മറിയം വർഗീസിന് ഒന്നാം റാങ്ക് ലഭിച്ചു. പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ താഴത്ത് ഫാ. ഫിലിപ്പ് വർഗീസിന്റെയും, ജോളി ഫിലിപ്പിന്റെയും മകളാണ്



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH








# അഹീനോവം

## സിസ്റ്റർ മേരി OSM
(ബേത്‌ലഹേം ദയറ കിഴക്കമ്പലം)



ബൈബിളിൽ ദാവീദ് രാജാവിന്റെ അത്ര അറിയപ്പെടാത്ത ഭാര്യമാരിൽ ഒരാളാണ് അഹീനോവം. അവളെക്കുറിച്ച് തിരുവെഴുത്തിൽ അധികം എഴുതിയിട്ടില്ലെങ്കിലും, ആഴത്തിലുള്ള വിശ്വസ്തതയും വലിയ ക്ഷമയും ആന്തരിക ശക്തിയും ഉള്ള ഒരു സ്ത്രീയായി അവളെ വെളിപ്പെടുത്തുന്നു. അഹിനോവം അപകടത്തിന്റെയും അനിശ്ചിതത്വത്തിന്റെയും പരിവർത്തനത്തിന്റെയും കാലഘട്ടങ്ങളിലൂടെ ജീവിച്ചു. ചുറ്റും അപകടങ്ങളുണ്ടായിരുന്നു, കാര്യങ്ങൾ എപ്പോഴും വ്യക്തമോ സുരക്ഷിതമോ ആയിരുന്നില്ല. ജീവിതം കഠിനമായിരുന്നിട്ടും, അവൾ വിശ്വസ്തയും ശക്തയുമായി തുടർന്നു. അവളുടെ ജീവിതം ആശ്വാസത്തിന്റെയും പ്രശസ്തിയുടെയും അല്ല, മറിച്ച് ഭക്തിയുടെയും സഹിഷ്ണുതയുടെയും ഒന്നായിരുന്നു.

ശക്തമായ ഒരു സ്വഭാവം ഉണ്ടായിരിക്കാൻ നമ്മൾ ശ്രദ്ധാകേന്ദ്രമാകേണ്ടതില്ലെന്ന് അഹിനോവാമിന്റെ ജീവിതം നമ്മെ ഓർമ്മിപ്പിക്കുന്നു. സാറയെപ്പോലെയോ രൂത്തിനെപ്പോലെയോ അവളുടെ പേര് പ്രശസ്തമല്ലെങ്കിലും, ദാവീദിന്റെ ജീവിതത്തിൽ - പ്രത്യേകിച്ച് അദ്ദേഹത്തിന്റെ കഷ്ടപ്പാടുകളുടെ വർഷങ്ങളിൽ അവൾ അവനോടൊപ്പം നിൽക്കുകയും അവനെ പിന്തുണയ്ക്കുകയും ചെയ്തു. ഇത് കാണിക്കുന്നത് അവൾ തളരാതെ, സ്നേഹത്തോടും ധൈര്യത്തോടും കൂടി ഭർത്താവിനൊപ്പം നിൽക്കാൻ തീരുമാനിച്ച ശക്തയായ ഒരു സ്ത്രീയായിരുന്നു എന്നാണ്.

### 1. അഹീനോവമിന്റെ വിശ്വസ്തത

ദാവീദ് രാജാവിന്റെ ആദ്യ ഭാര്യമാരിൽ ഒരാളായിരുന്നു അഹീനോവം. ജീവിതത്തിലെ വളരെ ദുഷ്കരവും അപകടകരവുമായ ഒരു കാലഘട്ടത്തിലാണ് അവൾ ദാവീദിനെ വിവാഹം കഴിച്ചത്. ആ സമയത്ത്, ശൗൽ രാജാവ് ദാവീദിനോട് വളരെ കോപിക്കുകയും അവനെ കണ്ടെത്തി കൊല്ലാൻ ശ്രമിക്കുകയും ചെയ്തു. അതിനാൽ സുരക്ഷിതനായി തുടരാൻ ദാവീദിന് ഓടി ഒളിക്കേണ്ടി വന്നു, ഈ പ്രശ്നങ്ങളിലെല്ലാം അഹീനോവം അവനോടൊപ്പം നിന്നു. അങ്ങനെ ചെയ്യുന്നത് അവളുടെ സുരക്ഷയെ അപകടപ്പെടുത്തുമെന്ന് കരുതിയിട്ടും അഹീനോവം ദാവീദിനൊപ്പം നിൽക്കാൻ തീരുമാനിച്ചു. അവളുടെ വിശ്വസ്തതയുടെ ആദ്യത്തെ വ്യക്തമായ ചിത്രമാണ് ഈ നിലപാട്.

വിശ്വസ്തത എന്നാൽ ആരോടെങ്കിലും അല്ലെങ്കിൽ എന്തിനോടെങ്കിലും വിശ്വസ്തനും പ്രതിബദ്ധതയുള്ളവരായിരിക്കുക, ഏത് പ്രതിസന്ധിയിലും കൂടെ നിൽക്കുക എന്നാണ്. പ്രത്യേകിച്ച് കാര്യങ്ങൾ ദുഷ്കരമാകുമ്പോൾ. സമ്പത്തിനോ അധികാരത്തിനോ പ്രശസ്തിക്കോ വേണ്ടിയല്ല അഹീനോവം ദാവീദിനെ വിവാഹം കഴിച്ചത്. അവൾ അവനോടൊപ്പം ചേർന്നപ്പോൾ ദാവീദ് മരുഭൂമിയിൽ സഞ്ചരിച്ച്, പലപ്പോഴും ഗുഹകളിലോ അന്യദേശങ്ങളിലോ ഒളിച്ചിരിക്കുകയായിരുന്നു. ആശ്വാസത്തിന്റെ അടിസ്ഥാനത്തിലല്ല, മറിച്ച് ദാവീദിന്റെ ദൈവവിളിയിലും ദൈവവിശ്വാസത്തിലുമാണ് അവൾ വിശ്വസ്തത പുലർത്തിയത്. ഒന്നും തിരിച്ചു ചോദിക്കാതെ അവൾ സ്വയം പൂർണ്ണമായും ദാവീദിന് സമർപ്പിച്ചു. ഇത്തരത്തിലുള്ള വിശ്വസ്തത വളരെ അപൂർവവും സവിശേഷവുമാണ്. അത് ആഴമായ സ്നേഹം, വിശ്വാസം, പ്രതിബദ്ധത എന്നിവ കാണിക്കുന്നു.

1 ശമുവേൽ 27-ൽ, ശൗലിൽ നിന്ന് രക്ഷപ്പെടാൻ ദാവീദ് ഫെലിസ്ത്യരുടെ ഇടയിൽ താമസിക്കുന്നതായി നാം കാണുന്നു. അഹീനോവം അവനോടൊപ്പമുണ്ട്, ശത്രുരാജ്യത്ത് പോലും അവൾ അവനെ ഉപേക്ഷിച്ചില്ലെന്ന് കാണിക്കുന്നു. അവൾ പ്രവാസം, അനിശ്ചിതത്വം, ഭയം എന്നിവ സഹിച്ചു. ഇത് അവളുടെ വിശ്വസ്തത ആഴമില്ലാത്തതോ സ്വാർത്ഥമോ ആയിരുന്നില്ലെന്ന് കാണിക്കുന്നു. വ്യവസ്ഥകളില്ലാതെ അവൾ തന്റെ ജീവിതം ദാവീദിന് പൂർണ്ണമായും നൽകി. അത്തരം വിശ്വസ്തത അപൂർവവും വിലപ്പെട്ടതുമാണ്.

യഥാർത്ഥ വിശ്വസ്തത എളുപ്പമുള്ള ദിവസങ്ങളിൽ തെളിയിക്കപ്പെടുന്നില്ല, മറിച്ച് കൊടുങ്കാറ്റുകളുടെ സമയത്താണെന്ന് അഹിനോവാം നമ്മെ ഓർമ്മിപ്പിക്കുന്നു. ദാവീദ് വിജയിച്ചപ്പോൾ മാത്രമല്ല, അവൻ ഒളിച്ചോടുമ്പോഴും, ഗുഹകളിൽ ഒളിച്ചിരിക്കുമ്പോഴും, വലിയ അപകടത്തെ നേരിടുമ്പോഴും അവൾ അവന്റെ അരികിൽ തുടർന്നു. വിശ്വസ്തത പുലർത്തുക എന്നതിനർത്ഥം കാര്യങ്ങൾ അനിശ്ചിതത്വത്തിൽആയിരിക്കുമ്പോഴും ഉറച്ചുനിൽക്കുക എന്നാണ് അവളുടെ ജീവിതം നമ്മെ പഠിപ്പിക്കുന്നത്. നമ്മുടെ ബന്ധങ്ങളിലും, കുടുംബങ്ങളിലും, വിശ്വാസത്തിലും, പരീക്ഷണങ്ങളിലൂടെയുള്ള വിശ്വസ്തത നമുക്ക് നൽകാൻ കഴിയുന്ന ഏറ്റവും വലിയ സമ്മാനങ്ങളിൽ ഒന്നാണ്.

### 2. അഹീനോവമിന്റെ ക്ഷമ

വിശ്വസ്തതയുമായി അടുത്ത ബന്ധമുള്ളത് ക്ഷമയാണ്, ദാവീദുമായുള്ള വിവാഹത്തിലുടനീളം അഹീനോവം ഈ ഗുണം പ്രകടമാക്കി. കാത്തിരിപ്പ് ദീർഘമോ കഠിനമോ ആയിരിക്കുമ്പോൾ പോലും ഉപേക്ഷിക്കാതെ കാത്തിരിക്കുക എന്നതാണ് ക്ഷമ. വർഷങ്ങളോളം, ദാവീദ് ഒരു ഒളിച്ചോട്ടക്കാരനായി ജീവിച്ചു. ക്ഷമ വിശ്വസ്തതയുമായി അടുത്ത ബന്ധപ്പെട്ടിരിക്കുന്നു, ദാവീദുമായുള്ള വിവാഹത്തിൽ അഹീനോവം ഈ ക്ഷമ പ്രകടിപ്പിച്ചു. കാര്യങ്ങൾ ബുദ്ധിമുട്ടുള്ളതോ വളരെ സമയമെടുക്കുന്നതോ ആയപ്പോഴും തളരാതെ ശാന്തമായി കാത്തിരിക്കാൻ കഴിയുക എന്നതാണ് ക്ഷമ എന്നതിന്റെ അർത്ഥം.

ദാവീദ് തന്റെ ജീവനുവേണ്ടി വർഷങ്ങളോളം ഓടിപ്പോയതിനാൽ അഹീനോവാമിന് കാത്തിരിക്കേണ്ടി വന്നു, നിരവധി പ്രയാസകരമായ സമയങ്ങളിലൂടെ കടന്നുപോകേണ്ടിവന്നു. തന്നെ കൊല്ലാൻ ആഗ്രഹിച്ച ശൗൽ രാജാവിൽ നിന്ന് അവൻ ഒളിച്ചിരിക്കുകയായിരുന്നു. ആ വർഷങ്ങളിൽ, അഹീനോവം ദാവീദിനൊപ്പം താമസിച്ചു, ജീവിതം അനിശ്ചിതത്വവും അപകടവും നിറഞ്ഞപ്പോൾ പോലും പ്രതീക്ഷ കൈവിട്ടില്ല. പ്രവാചകനായ ശമുവേൽ അദ്ദേഹത്തെ രാജാവായി അഭിഷേകം ചെയ്തു, പക്ഷേ സിംഹാസനം ഉടൻ തന്നെ അദ്ദേഹത്തിന് ലഭിച്ചില്ല. വർഷങ്ങളോളം കാത്തിരിക്കേണ്ടിവന്നു. ആ സമയത്ത് ദാവീദിന് ഒളിച്ചു താമസിക്കാനും, ഓടിപ്പോകാനും, സുരക്ഷിതനായി തുടരാൻ പോരാടാനും ഉണ്ടായിരുന്നു. ഇത്രയും ദുഷ്കരമായ സമയങ്ങളിലൂടെ കടന്നുപോയതിനു ശേഷമാണ് അവൻ ഒടുവിൽ രാജാവാകുന്നത്.

ഈ നീണ്ടതും ദുഷ്കരവുമായ സമയത്ത്, അഹീനോവം അവന്റെ അരികിൽ കാത്തിരുന്നു. അവൾ പരാതിപ്പെടുകയോ മെച്ചപ്പെട്ട ജീവിതം ആവശ്യപ്പെടുകയോ ചെയ്തില്ല. ഉപേക്ഷിക്കാനോ കാര്യങ്ങൾ അവന്റെ കൈകളിൽ എടുക്കാനോ അവൾ ദാവീദിനെ നിർബന്ധിച്ചില്ല. പകരം, ദൈവത്തിന്റെ വാഗ്ദാനം ശരിയായ സമയത്ത് നിറവേറ്റപ്പെടുമെന്ന് വിശ്വസിച്ചുകൊണ്ട് അവൾ അവനോടൊപ്പം കാത്തിരുന്നു.

ഇത്തരത്തിലുള്ള ക്ഷമ കണ്ടെത്താൻ പ്രയാസമാണ്. പലരും പെട്ടെന്നുള്ള ഫലങ്ങളോ എളുപ്പമുള്ള പരിഹാരങ്ങളോ ആഗ്രഹിക്കുന്നു. എന്നാൽ പ്രത്യാശയോടെ കാത്തിരിക്കുന്നതിൽ മൂല്യമുണ്ടെന്ന് അഹീനോവം നമ്മെ ഓർമ്മിപ്പിക്കുന്നു. അവളുടെ ക്ഷമ ദുർബലമായിരുന്നില്ല - അത് ശക്തമായിരുന്നു.

കഠിനമായ ജീവിതം നയിക്കാനും കയ്പോ ദേഷ്യമോ വരാതിരിക്കാനും വിശ്വാസവും പ്രത്യാശയും ആവശ്യമായിരുന്നു. അവളുടെ ശാന്തമായ ക്ഷമ ദാവീദിനെ പിന്തുണയ്ക്കുകയും അസ്ഥിരമായ സമയങ്ങളിൽ അവന് സ്ഥിരത നൽകുകയും ചെയ്തു. ഇതിനർത്ഥം അവൾ അധികം സംസാരിച്ചില്ല, വലിയ പ്രകടനം കാഴ്ചവെച്ചില്ലെങ്കിലും, ചുറ്റുമുള്ളതെല്ലാം ബുദ്ധിമുട്ടുള്ളതോ ആശയക്കുഴപ്പമുണ്ടാക്കുന്നതോ ആയിരുന്നപ്പോൾ അവളുടെ ശാന്തതയും ക്ഷമയും നിറഞ്ഞ മനോഭാവം ദാവീദിന് വലിയ പിൻബലം നൽകി. പ്രശ്നകരമായ സമയങ്ങളിൽ അവളുടെ നിശബ്ദ പിന്തുണ അദ്ദേഹത്തിന്റെ മനോവീര്യം വർദ്ധിപ്പിച്ചു.

ബൈബിൾ അവളുടെ വാക്കുകൾ രേഖപ്പെടുത്തുന്നില്ലെങ്കിലും, അവളുടെ പ്രവൃത്തികൾ വ്യക്തമായി പറയുന്നുണ്ട്. ദാവീദ് മരുഭൂമിയിൽ ഒളിച്ചിരിക്കുന്നതു മുതൽ ഒടുവിൽ രാജാവാകുന്നതുവരെയുള്ള എല്ലാ പ്രയാസകരമായ സമയങ്ങളിലും അവൾ അവനോടൊപ്പം നിന്നു. ജീവിതം വളരെ ദുഷ്കരമാകുമ്പോൾ പോലും ക്ഷമയുള്ള സ്നേഹം എത്ര ശക്തമാണെന്ന് ഇത് കാണിക്കുന്നു - അത് വിശ്വസ്തതയും ശക്തവുമായി തുടരുന്നു. മരുഭൂമിയിൽ നിന്ന് സിംഹാസനം വരെ അവൾ ദാവീദിന്റെ അരികിൽ നിന്നു. ഇതാണ് ക്ഷമയുള്ള സ്നേഹത്തിന്റെ ശക്തി. അത് കൊടുങ്കാറ്റുകളിലൂടെ പോലും സ്ഥിരമായി തുടരുന്നു.

ദൈവത്തിന്റെ വാഗ്ദാനങ്ങൾക്കായി കാത്തിരിക്കുക എന്നത് ദീർഘവും പ്രയാസകരവുമാകാം. ദാവീദ് രാജാവാകുന്നതിന് മുമ്പ് വർഷങ്ങളോളം കഷ്ടപ്പാടുകളിലൂടെ അഹീനോവം കാത്തിരുന്നു. എന്നിരുന്നാലും, അവൾ പരാതിപ്പെടുകയോ ശ്രദ്ധ ആവശ്യപ്പെടുകയോ ചെയ്തില്ല. പകരം, അവൾ ദൈവത്തിന്റെ സമയത്തിൽ വിശ്വസിച്ചു. കാത്തിരിപ്പിലും ദൈവം പ്രവർത്തിക്കുന്നുവെന്ന് അവളുടെ ക്ഷമ നമ്മെ കാണിക്കുന്നു. നമ്മൾ വിശ്വസ്തരും പ്രതീക്ഷയുള്ളവരുമായി നിലകൊള്ളുകയാണെങ്കിൽ, വാഗ്ദാനം ശരിയായ സമയത്ത് വരും. ക്ഷമ ബലഹീനതയല്ല, അത് ശാന്തമായ ശക്തിയാണ്.

### 3. അഹിനോവമിന്റെ സഹിഷ്ണുത

അഹിനോവമിന്റെ മനഃശക്തി ഉച്ചത്തിലുള്ള പ്രവൃത്തികളിലോ പ്രസംഗങ്ങളിലോ അല്ല, മറിച്ച് അവളുടെ നിശബ്ദ സഹിഷ്ണുതയിലാണ് പ്രകടമാകുന്നത്. മനഃശക്തി എന്നാൽ ജീവിതത്തിലെ പ്രയാസകരമായ സമയങ്ങൾ, പ്രശ്നങ്ങൾ അല്ലെങ്കിൽ വേദനകൾ എന്നിവ കൈകാര്യം ചെയ്യാനും അതേ സമയം മുന്നോട്ട് പോകാനും കഴിയുക എന്നതാണ്. വെല്ലുവിളികൾ നേരിടുമ്പോഴും തളരാതിരിക്കുന്ന ഒരാൾ യഥാർത്ഥ ശക്തി പ്രകടിപ്പിക്കുന്നു. അപകടത്തിൽപ്പെട്ട ദാവീദിനെ പിന്തുടർന്നും, പ്രശ്നകരമായ സമയങ്ങളിൽ മക്കളെ വളർത്തിയും, ജീവിതം അനിശ്ചിതത്വം നിറഞ്ഞപ്പോൾ ദൈവത്തിൽ വിശ്വസിച്ചും അഹിനോവം തന്റെ ശക്തി കാണിച്ചു.

അവളുടെ മക്കളിൽ ഒരാളായ അമ്നോൻ ദാവീദിന്റെ ആദ്യജാതനായിരുന്നു. കിരീടാവകാശിയുടെ അമ്മയാകുന്നത് ഒരു വലിയ ഉത്തരവാദിത്തമാകുമായിരുന്നു. ദുഃഖകരമെന്നു പറയട്ടെ, പിന്നീട് അമ്നോൻ ഒരു ഭയങ്കര പാപം ചെയ്തു. സ്വന്തം സഹോദരിയായ താമാറിനെ ശാരീരിക ബന്ധത്തിന് നിർബന്ധിച്ചത് അമ്നോനിലെ പൈശാചികതയായിരുന്നു. അതിനായി അവൻ അവളെ കബളിപ്പിച്ച് നിർബന്ധിച്ചു, അത് വളരെ ദുഷ്ടവും ലജ്ജാകരവുമായ ഒരു പ്രവൃത്തിയായിരുന്നു. ഈ പ്രവൃത്തി താമാറിനെ വല്ലാതെ വേദനിപ്പിക്കുകയും അവരുടെ കുടുംബത്തിന് വലിയ വേദന വരുത്തിവയ്ക്കുകയും ചെയ്തു. അമ്നോൻ ചെയ്തത് വെറും തെറ്റല്ല, അതൊരു ഗുരുതരമായ പാപമായിരുന്നു. ഇക്കാരണത്താൽ, താമാറിന്റെ സഹോദരൻ അബ്ശാലോം വളരെ കോപാകുലനായി, പിന്നീട് പ്രതികാരം ചെയ്യാൻ അമ്നോനെ കൊന്നു. ആ സമയത്ത് ഒരു അമ്മ എന്ന നിലയിൽ അഹിനോവം അനുഭവിച്ചിരിക്കേണ്ട വേദന നമുക്ക് ഊഹിക്കാവുന്നതേയുള്ളൂ. ബൈബിൾ അവളുടെ ദുഃഖം വിവരിക്കുന്നില്ല, പക്ഷേ അത്തരമൊരു സാഹചര്യത്തിൽ ഏതൊരു അമ്മയ്ക്കും ആഴത്തിൽ വേദന അനുഭവപ്പെടും. അത്തരമൊരു വ്യക്തിപരമായ നഷ്ടം നേരിടാനും ഇപ്പോഴും ശക്തമായി നിൽക്കാനും അവിശ്വസനീയമായ മനഃശക്തി ആവശ്യമാണ്.

രാജകുടുംബത്തിലെ നിരവധി ഭാര്യമാരിൽ ഒരാളായതിനാൽ അഹീനോവാമിന് ബുദ്ധിമുട്ടുള്ള ഒരു ജീവിതമായിരുന്നു ഉണ്ടായിരുന്നത്. അതായത്, ഭർത്താവായ ദാവീദ് രാജാവിനെ മറ്റ് സ്ത്രീകളുമായി പങ്കുവെക്കേണ്ടി വന്നു. കൊട്ടാരത്തിൽ പലപ്പോഴും സംഭവിക്കുന്ന പ്രശ്നങ്ങളും അസൂയകളും സഹിച്ചു ജീവിക്കേണ്ടിയും വന്നു.

ബൈബിളിൽ അഹീനോവം ശ്രദ്ധ പിടിച്ചുപറ്റാനോ അധികാരം പിടിച്ചെടുക്കാനോ ശ്രമിച്ചതായി ഒരു പരാമർശവുമില്ല. അവൾ വിശ്വസ്തയും ദാവീദിനോട് അടുപ്പമുള്ളവളുമായി നിശബ്ദമായി തുടർന്നു.

അഹീനോവം പ്രശസ്തിയോ അംഗീകാരമോ ആഗ്രഹിച്ചില്ല. വാസ്തവത്തിൽ, അവളുടെ വാക്കുകൾ നമ്മൾ അപൂർവ്വമായി മാത്രമേ കേൾക്കൂ. എന്നാൽ അവളുടെ നിശബ്ദത ശൂന്യതയല്ല, അത് വിശ്വാസവും ശക്തിയും സമാധാനവും നിറഞ്ഞതായിരുന്നു. അവൾ ദാവീദിനെ പിന്തുണച്ചു, മക്കളെ വളർത്തി, തന്നിലേക്ക് ശ്രദ്ധ ആകർഷിക്കാതെ കൊട്ടാരത്തിലെ സമ്മർദ്ദങ്ങളെ സഹിച്ചു. നിശബ്ദ ശക്തി ഇപ്പോഴും ദൈവത്തെ ബഹുമാനിക്കുന്നുവെന്ന് അവളുടെ ജീവിതം തെളിയിക്കുന്നു. ദൈവത്തിന്റെ ദൃഷ്ടിയിൽ ശക്തയാകാൻ നിങ്ങൾ ഉച്ചത്തിൽ സംസാരിക്കുകയോ ശ്രദ്ധിക്കപ്പെടുകയോ ചെയ്യേണ്ടതില്ല.

അവളുടെ ശക്തി അവളുടെ വിശ്വാസം, പ്രതിബദ്ധത, സഹിഷ്ണുത എന്നിവയിലായിരുന്നു. ശക്തയാകാൻ അവൾ ഉച്ചത്തിൽ സംസാരിക്കേണ്ടതില്ലായിരുന്നു. പ്രയാസകരമായ സമയങ്ങളിൽ പോലും വിശ്വസ്തതയും ക്ഷമയും ദയയും ഉള്ളതുപോലെ, അവളുടെ ശക്തി ലളിതവും ശാന്തവുമായ രീതികളിൽ പ്രകടമായിരുന്നു.

അഹിനോവമിന്റെ ജീവിതം നമുക്ക് നിരവധി വിലപ്പെട്ട പാഠങ്ങൾ നൽകുന്നുണ്ട്.

അഹിനോവം, പലപ്പോഴും ശ്രദ്ധയിൽപ്പെടാറില്ലെങ്കിലും, അവളുടെ നിശബ്ദവും എന്നാൽ വിശ്വസ്തവുമായ ജീവിതത്തിലൂടെ നമ്മെ ശക്തവും കാലാതീതവുമായ പാഠങ്ങൾ പഠിപ്പിക്കുന്നു. അവളേക്കുറിച്ചുള്ള പരാമർശത്തിൽ ഗംഭീരമായ പ്രസംഗങ്ങളോ നാടകീയ സംഭവങ്ങളോ ഉൾപ്പെട്ടേക്കില്ല, പക്ഷേ ശ്രദ്ധിക്കപ്പെടാത്തതോ അവഗണിക്കപ്പെടുന്നതോ കാത്തിരിപ്പിൽ ക്ഷീണിതമോ ആയി തോന്നുന്ന ഏതൊരാൾക്കും അഹീനോവാമിന്റെ ജീവിതം വലിയ വെല്ലുവിളിയായി മുന്നിൽ നിൽക്കുന്നു.

രോഗശാന്തിക്കായി, മാറ്റത്തിനായി, ഉത്തരങ്ങൾക്കായി കാത്തിരുന്ന് മടുത്തവരുടെ ഹൃദയത്തോട് അഹീനോവാമിന്റെ ജീവിതം നേരിട്ട് സംസാരിക്കുന്നു. നമ്മൾ പിന്നണിയിലായിരിക്കുമ്പോഴും നമ്മുടെ വിശ്വസ്തത പ്രധാനമാണെന്ന് അവൾ നമുക്ക് കാണിച്ചുതരുന്നു. നമ്മുടെ ക്ഷമ പാഴാകുന്നില്ല. നമ്മുടെ ആന്തരിക ശക്തി ദൈവം ശ്രദ്ധിക്കുന്നു. നിഴലിൽ നിൽക്കുന്നതുകൊണ്ട് നമ്മുടെ പങ്ക് ചെറുതാണെന്ന് അർത്ഥമാകുന്നില്ല. ദൈവത്തിന്റെ പദ്ധതിയിൽ, ഏറ്റവും ശാന്തമായ ഹൃദയങ്ങൾ പോലും ഏറ്റവും വലിയ സ്വാധീനം ചെലുത്തുന്നു.

ബൈബിളിൽ അഹിനോവമിനെക്കുറിച്ച് ചുരുക്കമായി മാത്രമേ പരാമർശിച്ചിട്ടുള്ളൂവെങ്കിലും, വിശ്വസ്തതയുടെയും ക്ഷമയുടെയും ശക്തിയുടെയും ഒരു ഉദാഹരണമായി അവളുടെ ജീവിതം തിളങ്ങുന്നു. ദാവീദിന്റെ ഏറ്റവും ഇരുണ്ട മണിക്കൂറുകളിൽ അവൾ അവനോടൊപ്പം നിന്നു, പരാതിപ്പെടാതെ ദൈവത്തിന്റെ വാഗ്ദാനങ്ങൾക്കായി കാത്തിരുന്നു, ശാന്തമായ ധൈര്യത്തോടെ തന്റെ ഉത്തരവാദിത്തങ്ങൾ നിർവഹിച്ചു. അവൾ ഒരു രാജാവിന്റെ ഭാര്യ മാത്രമല്ല, സ്വഭാവഗുണമുള്ള ഒരു സ്ത്രീകൂടിയായിരുന്നു.

പ്രശസ്തിയിലോ, ശക്തിയിലോ, ഉച്ചത്തിലുള്ള പ്രവൃത്തികളിലോ യഥാർത്ഥ മഹത്വം എപ്പോഴും കാണാനാകില്ലെന്ന് ഈ ഭാഗം നമ്മെ ഓർമ്മിപ്പിക്കുന്നു. യഥാർത്ഥ ശക്തി നിശബ്ദവും മറഞ്ഞിരിക്കുന്നതുമായിരിക്കാമെന്നും, പ്രയാസകരമായ സമയങ്ങളിൽ വിശ്വസ്തതയിലും സ്നേഹത്തിലും വിശ്വസ്തതയിലും കണ്ടെത്താനാകുമെന്നും അഹീനോവാമിന്റെ ജീവിതം കാണിക്കുന്നു. അവൾ ശ്രദ്ധാകേന്ദ്രം തേടിയില്ല, എന്നിട്ടും ദാവീദിനോടുള്ള അവളുടെ സ്ഥിരമായ സാന്നിധ്യവും പിന്തുണയും ആഴത്തിലുള്ള സ്വാധീനം ചെലുത്തി. അവളുടെ മാതൃക നമ്മുടെ സ്വന്തം ജീവിതത്തിലേക്ക് നോക്കാൻ നമ്മെ വെല്ലുവിളിക്കുന്നു: ജീവിതം ദുഷ്കരമാകുമ്പോൾ നമുക്ക് വിശ്വസ്തത പുലർത്താൻ കഴിയുമോ? ഒന്നും മാറുന്നില്ലെന്ന് തോന്നുമ്പോഴും നമുക്ക് ക്ഷമയോടെ കാത്തിരിക്കാൻ കഴിയുമോ? നമ്മുടെ ശ്രമങ്ങൾ ആരും ശ്രദ്ധിക്കാത്തപ്പോഴും നമുക്ക് ശക്തരായിരിക്കാൻ കഴിയുമോ? ശാന്തവും വിശ്വസ്തവുമായ ജീവിതം നയിക്കുന്നത് ഏതൊരു പൊതു നേട്ടത്തെയും പോലെ അർത്ഥവത്തായതും ശക്തവുമാണെന്ന് അഹീനോവം കാണിക്കുന്നു. യഥാർത്ഥ മഹത്വം എല്ലായ്പ്പോഴും ഉച്ചത്തിലോ ശ്രദ്ധിക്കപ്പെടുന്നതോ അല്ലെന്ന് അഹിനോവം നമ്മെ പഠിപ്പിക്കുന്നു.

ഉച്ചത്തിലുള്ള വിജയത്തെയും പെട്ടെന്നുള്ള ഫലങ്ങളെയും പ്രശംസിക്കുന്ന ഒരു ലോകത്ത്, മറ്റാരും കാണാത്തപ്പോഴും വിശ്വസ്തരായി തുടരുന്നവരെ ദൈവം കാണുകയും ബഹുമാനിക്കുകയും ചെയ്യുന്നുവെന്ന് അഹിനോവമിന്റെ ജീവിതം നമ്മെ ഓർമ്മിപ്പിക്കുന്നു. ശാന്തവും ശക്തവുമായ ഒരു ആത്മാവ് ദൈവത്തിന്റെ ദൃഷ്ടിയിൽ വിലപ്പെട്ടതാണെന്നതിന്റെ മനോഹരമായ ഓർമ്മപ്പെടുത്തലാണ് അവളുടെ ജീവിതം.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായർ

## (വി. മർക്കോസ് 3:20–30)

## ഫാ. മോൻസി ഫിലിപ്പ്

ദൈവവചനം ജീവനുള്ളതും, ജീവൻ നൽകുന്നതും, ആക്രമണശക്തിയുള്ളതുമായ വാൾപോലെ നമ്മുടെ മനസ്സിനെയും ആത്മാവിനെയും ഭേദിക്കുന്നതുമാണ്. ആത്മീയ ഗൗരവം നിറഞ്ഞതും ദൈവഹൃദയത്തിന്റെ ഗാഢത തുറക്കുന്നതുമാണ്. ഇന്നത്തെ ഏവൻഗേലിയോൻവി. മർക്കോസ് 3:20-30. പരിശുദ്ധാത്മാവിന്റെ നിറവിൽ പരസ്യശുശ്രൂഷകൾ നിർവ്വഹിക്കുന്ന യേശുതമ്പുരാൻ. സുവിശേഷം പ്രസംഗിച്ച് ഗ്രാമങ്ങൾ തോറും സഞ്ചരിച്ച് ഭരണനേതൃത്വത്തിനു വെല്ലുവിളി ഉയർത്തി. സമൂഹത്തിന്റെ താഴേക്കിടയിൽ നിന്ന് പന്ത്രണ്ട് ശിഷ്യന്മാരെ തെരഞ്ഞെടുത്തു തിരികെ വീട്ടിൽ എത്തി. അവനെ കാണുവാൻ വലിയ പുരുഷാരം തടിച്ചുകൂടി. യേശുവിന് ബുദ്ധിഭ്രമമുണ്ടെന്ന് ചാർച്ചക്കാർ ആരോപിച്ചു. സ്വന്തക്കാർ അവനെ കൈക്കൊണ്ടില്ല. പരിശുദ്ധാത്മ നൽവരം കൊണ്ട് രോഗശാന്തിയും പിശാചു ബഹിഷ്കരണവും അത്ഭുതങ്ങളും നിർവ്വഹിക്കുന്ന യേശു ഭൂതങ്ങളുടെ തലവനായ ബേത്സബൂലിനെ കൊണ്ടാണ് ഇത് സാധിക്കുന്നതെന്ന് ശാസ്ത്രിമാരും ആക്ഷേപിക്കുന്നു. തുടർന്ന് കർത്താവിന്റെ തക്കതായ മറുപടിയും. മനുഷ്യരോടുള്ള പാപങ്ങളും ദൂഷണങ്ങളും ക്ഷമിക്കും. എന്നാൽ പരിശുദ്ധാത്മാവിനു നേരെ ദൂഷണം പറയുന്നവനോ ഒരുനാളും ക്ഷമ കിട്ടുകയില്ല. നിത്യശിക്ഷ ലഭിക്കും എന്നും ഓർമ്മിപ്പിക്കുന്നു. ഇതാണ് വേദഭാഗ സാരം.

**വേദഭാഗചിന്തകൾ**

(1) യേശുവിന്റെ സേവനം-ത്യാഗപൂർണ്ണമായ ശുശ്രൂഷയുടെ മാതൃക-തിങ്ങിക്കൂടിയ ജനവും

വി. മർക്കോസ് 3:20

യേശുതമ്പുരാൻ തന്റെ ദൈവീക ദൗത്യത്തിനായി ശാരീരികമായ ആവശ്യങ്ങൾ പോലും ഉപേക്ഷിച്ച് ത്യാഗപൂർണ്ണമായ ശുശ്രൂഷയുടെ മാതൃക കാട്ടുന്നു. യാത്രകളുടെ ക്ഷീണംപോലും വകവയ്ക്കാതെ, വിശ്രമത്തിന് സമയം കണ്ടെത്തുന്നതിലും നല്ലത് ഉള്ള സമയംകൂടി അർഹതയുള്ളവർക്ക് സേവനം ചെയ്യുക എന്ന പാഠം തന്റെ ജീവിതത്തിൽ കാട്ടുന്ന ക്രിസ്തു. നമ്മുടെ ജീവിതത്തിലും സഭാസേവനത്തിനും ദൈവരാജ്യത്തേക്കുള്ള പ്രതിബദ്ധതയിലും യേശുവിന്റെ മാതൃക സ്വീകരിക്കേണ്ടതുണ്ട്.

“ക്രിസ്തു ഭക്ഷണത്തിനു വേണ്ടിയല്ല, ആത്മാക്കളുടെ മോചനത്തിനായാണ് ആഗ്രഹിച്ചത്”

സെന്റ് ജോൺ ക്രിസോസ്റ്റം

ആഗ്രഹിക്കുന്നവർക്ക് അവൻ ഏറ്റവും അടുത്താണ്. അത് അറിയാതെ പോകുന്നത് അജ്ഞതയാണ്. ക്രിസ്തുവിനെ അനുഗമിക്കാൻ ആഗ്രഹിച്ചാൽ നമ്മുടെ മനോഭാവങ്ങളിൽ വ്യത്യാസം ഉണ്ടാകണം. “നമ്മൾ” “ഞാൻ” “എന്റെ” എന്ന ചിന്തകളിൽ നിന്ന് “ഞങ്ങൾ” “നമ്മുടെ” എന്ന മനോഭാവത്തിലേക്ക് വളരണം. ക്രിസ്തുവിൽ ദർശിക്കുന്ന മനോഭാവം.

1.സേവന മനോഭാവം
2. ത്യാഗ മനോഭാവം
3. ദൈവസ്നേഹത്തിന്റെ ഭാവം

ഇവ നമ്മിൽസൃഷ്ടിക്കപ്പെടണം. മറ്റുള്ളവന്റെ പ്രശ്നങ്ങൾ അവന്റേതു മാത്രമായി കാണാതെ ഇടപെടുവാൻ സാധിക്കുന്നതെങ്കിൽഒരു താങ്ങായി തീരണം. “ഒരു താങ്ങ്” എന്നു പറയുമ്പോൾ എരിതീയിൽ എണ്ണ ഒഴിക്കണം എന്ന അർത്ഥമല്ല. അത് വെള്ളം ഒഴിച്ച് അണയ്ക്കുവാൻ ഇടയാകണം.

ക്രിസ്തു മനുഷ്യനേ സേവനം ചെയ്യുവാൻ ത്യാഗം സഹിച്ചു. അതിന്റെ ഫലമായി ക്രൂശ് മരണം. ക്രിസ്തുവിന് വേണ്ടി ചിലപ്പോൾ ജീവൻ നഷ്ടപ്പെടുമായിരിക്കാം. എന്നാൽ ചില ഓർമ്മകൾ ബാക്കിയുണ്ടാകും. അത് ഓർക്കുന്ന ചിലർ എങ്കിലും ഉണ്ടാകും.

“ശുശ്രൂഷ എന്നത് സ്നേഹപരമായ ബലിദാനമാണ്.”

ഇതാണ് യേശുവിന്റെ മാതൃക.

തന്നെ മറന്ന്, തന്റെ ക്ഷീണം മറന്ന്, തന്റെ വിശപ്പ് മറന്ന് ക്രിസ്തു കൂടെയുണ്ട്. എന്നാൽ അത് ആ തിങ്ങിക്കൂടിയ ആളുകളുടെ പ്രതിനിധിയാകുമ്പോൾ മാത്രമായിരിക്കും.

“ദൈവത്തോട് അടുത്ത് ചെല്ലുവിൻ; എന്നാൽ അവൻ നിങ്ങളോട് അടുത്തുവരും.”

വി. യാക്കോബ് 4:8

ക്രിസ്തുവിന്റെ അനുയായികളാകാൻ

1. യേശുവിനെ രക്ഷകനായി സ്വീകരിക്കുക
2. ദൈവത്തേയും മറ്റുള്ളവരേയും സ്നേഹിക്കുക
3. ദൈവവചനം അനുസരിക്കുക
4. ദൈവഹിതത്തിനു കീഴടങ്ങുക
5. പാപങ്ങൾ ഏറ്റുപറയുക

പ്രായോഗികമായി നാം ചെയ്യേണ്ടവ

1. ദിനവും ദൈവവചനം വായിക്കുക
2. പതിവായി പ്രാർത്ഥിക്കുക
3. കൂദാശകളിൽ പങ്കാളിയാകുക
4. സത്യസന്ധതയോടെ ജീവിക്കുക
5. നല്ല അയൽക്കാരനാകുക
6. ദൈവത്തിൽ ആശ്രയിക്കുക
7. നന്ദിയുള്ളവരാകുക
8. പ്രലോഭനങ്ങളെ ചെറുക്കുക

(2) ചാർച്ചക്കാരുടെ അവഗണനകളും-ശാസ്ത്രിമാരുടെ വിശേഷണം-യേശുവിന്റെ മറുപടി

വി. മർക്കോസ് 3:21–27

യേശുതമ്പുരാന് ഭക്ഷണം കഴിക്കാൻ പോലും സമയം കിട്ടാതെ ആൾക്കൂട്ടം പെരുകിയപ്പോൾ സ്വന്തം ചാർച്ചക്കാർ പറഞ്ഞു അവന് ബുദ്ധിഭ്രമം ഉണ്ട് എന്ന്. എന്നാൽ ക്രിസ്തുവിനെ കാണുവാനും തൊടാനും ആഗ്രഹിച്ചു തിങ്ങിക്കൂടിയ ജനം ക്രിസ്തുവിനെ തിരിച്ചറിഞ്ഞ് വന്നവരായിരുന്നു.

അല്ലേലും അങ്ങനെയാണ് മനുഷ്യൻ, ചില നന്മകൾ കാണില്ല. വിമർശിക്കാൻ ആഗ്രഹം ഏറും. ഒന്നും തങ്ങളാൽ ചെയ്യില്ല. എന്നാൽ ആരെങ്കിലും ചെയ്യുന്നതു കണ്ടാലോ അത്ര ദഹിക്കില്ല. “അവഗണന” ചിലരുടെ കൂടെപ്പിറപ്പാണ്. അംഗീകരിക്കാൻ മനസ്സില്ല. എന്നാൽ വി. പൗലോസ് പഠിപ്പിക്കുന്നു.

“താഴ്മയോടെ ഓരോരുത്തൻ മറ്റുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠൻ എന്ന് എണ്ണിക്കൊള്ളുവിൻ” ഫിലി. 2:3.

ഇത്തിരി പ്രയാസമാണ് എന്നാലും ശീലമാക്കുന്നത് നല്ലതാണ്.

ക്രിസ്തുവിനെ അവഗണിക്കുന്നത് സ്വന്തം ആളുകളാണ്. ഇന്നും മനുഷ്യജീവിതത്തിലും അങ്ങനെയൊക്കെ തന്നെയാണ്.

"അടുത്തുള്ള മാണിക്യത്തെ അവഗണിച്ച് അകലെയുള്ള അഴകില്ലാത്തതിനുവേണ്ടി കൈനീട്ടും." ഇത് ലോകത്തിന്റെ രീതിയാണ്. ചിലരുടെ സ്വഭാവവും.

യേശുതമ്പുരാനെ സ്വന്ത സ്ഥലത്ത് സ്വന്ത ആളുകൾ വേണ്ടത്ര ആദരിച്ചില്ല എന്ന് മാത്രമല്ല, അവർ അന്യായമായി ദോഷം ആരോപിക്കുകയും ചെയ്തു. അവന് ബുദ്ധിഭ്രമം ഉണ്ടെന്ന് വരുത്തിത്തീർക്കുവാനുള്ള ശ്രമം. നമുക്ക് ചെയ്യാനാകാത്തത് മറ്റൊരാൾ ചെയ്യുമ്പോൾ അയാളെ ചെറുതാക്കാൻ സ്വഭാവഹത്യ എന്ന ഹീനമാർഗ്ഗം അവലംബിക്കുന്ന നയം. എന്നാൽ അതിന് വലിയ ആയുസ്സ് കാണില്ല. സത്യം ഒരുനാൾ പുറത്ത് വരുമല്ലോ.

"ദൈവാത്മാവില്ലാത്തവർക്ക് ദൈവത്തിന്റെ ജ്ഞാനം ഭ്രാന്തുപോലെയാണ് തോന്നുക." - ഒറിജൻ

പണ്ഡിതരായ ന്യായശാസ്ത്രികളുടെ കണ്ടുപിടിത്തം യേശു ഭൂതങ്ങളുടെ തലവനായ ബേൽസബൂലിനെ കൊണ്ട് ഭൂതങ്ങളെ പുറത്താക്കുന്നു എന്നായിരുന്നു. ബെയെത്സബൂൽ എന്നു പറയുന്നത് ഫെലിസ്ത്യരുടെ എക്രോനിലെ ദേവനാണ് (2 രാജാ. 31:2). ബെയെസ്തബൂൽ എന്ന എബ്രായ പദത്തിനു "ഈച്ചകളുടെ ദേവൻ" എന്നർത്ഥം. ശാസ്ത്രിമാരുടെ അസൂയ അവരെ കൊണ്ട് ഇപ്രകാരം പറയിക്കുന്നു. കാരണം യേശുവിന് പ്രത്യേക ശക്തിയും, ദിവ്യത്വവും ഒന്നുമില്ലെന്ന് പ്രചരിപ്പിക്കുവാൻ വേണ്ടി. യേശു ഉയർത്തെഴുന്നേറ്റപ്പോഴും ശിഷ്യന്മാർ രാത്രിയിൽ അവന്റെ ശരീരം മോഷ്ടിച്ചുകൊണ്ടു പോയി എന്നു പ്രചരിപ്പിക്കുവാനായിരുന്നല്ലോ അവരുടെ ശ്രമം.

കർത്താവ് പിശാചുക്കളുടെ തലവനെ കൊണ്ട് പിശാചുക്കളെ ബഹിഷ്കരിക്കുന്നു എന്ന ആരോപണം, മൂന്ന് ന്യായവാദങ്ങൾ കൊണ്ട് ക്രിസ്തു ഖണ്ഡിക്കുന്നു.

1. പിശാചിനെ ഉപയോഗിച്ച് പിശാചിനെ പുറത്താക്കാനാവില്ല. അങ്ങനെയെങ്കിൽ അവന്റെ സാമ്രാജ്യത്തിൽ വിള്ളലുകൾ ഉണ്ടാകും. പിശാചിന്റെ സംഘത്തിൽ ആളുകളെ കൂട്ടുവാനേ പിശാച് ശ്രമിക്കൂ. അവർ തമ്മിൽ തല്ലി അവരുടെ സാമ്രാജ്യം ക്ഷയിക്കാൻ അനുവദിക്കില്ല.

2. ഒരു രാജ്യം തന്നിൽ തന്നെ ഛിദ്രിച്ചു എങ്കിൽ ആ രാജ്യത്തിന് നില നിൽപ്പാൻ കഴിയുകയില്ല.

3. ഒരു ഭവനം അതിൽതന്നെ ഛിദ്രിച്ചു എങ്കിൽ ആ വീടിന് നിലനിൽപ്പില്ല.

ഒരു ശരീരത്തിലെ അവയവങ്ങൾ തന്നെ പരസ്പരം ആക്രമിക്കുന്ന അവസ്ഥ എത്ര ഭീകരമാണ്. കയ്യും, കാലും, കരളും, കണ്ണും, കാതും, വായും എല്ലാം ഒരുപോലെ പ്രവർത്തിക്കാതെ പരസ്പരം യുദ്ധം ചെയ്താലോ? ഒരു വള്ളത്തിലിരുന്ന് രണ്ട് വഴിക്ക് തുഴഞ്ഞാൽ എന്താകും. അതുപോലെ.

ശക്തനായ മനുഷ്യനെ കൊള്ളയടിക്കണമെങ്കിൽ അവനെ ആദ്യം ബന്ധിക്കണം. അന്ധകാര പ്രഭുവായ സാത്താനെ പിടിച്ചുകെട്ടി അവന്റെ ഭവനത്തെ നശിപ്പിക്കുവാൻ കർത്താവിനു മാത്രമേ കഴിയൂ. സകല ശത്രുക്കളെയും പാദപീഠമാക്കുവാൻ കഴിയുന്നവൻ അവനാണ്.

രണ്ട് കാര്യങ്ങൾ ശ്രദ്ധേയം.

1. ജീവിതം ദൈവശക്തിയുടെയും തിന്മയുടെ ശക്തിയുടെയും ഒരു പോരാട്ടമാണ്.
2. രോഗത്തിന്റെ സൗഖ്യം സാത്താനെ കീഴടക്കുന്നതായി കർത്താവ് കരുതുന്നു.

യേശു മനുഷ്യന്റെ ശരീരത്തെയും ആത്മാവിനെയും രക്ഷിക്കാൻ ആഗ്രഹിക്കുന്നു.

"ക്രിസ്തു ശക്തന്മാർക്കുമേൽ അധികാരമുള്ളവൻ; അവൻ സാത്താനെ കെട്ടി, ആത്മാക്കളെ പിതാവിന്റെ അടിയിലേക്ക് തിരികെ കൊണ്ടുപോയി." - സെന്റ് അംബ്രോസ്

(3) പരിശുദ്ധാത്മാവിനെതിരെയുള്ള പാപം വി.മർക്കോസ് 3:28-30

സത്യം എന്തെന്ന് അറിഞ്ഞാലും അതിനെ എതിർക്കുന്നതും അസത്യമെന്നു വിളിക്കുന്നതും പരിശുദ്ധാത്മാവിനെതിരായുള്ള പാപമാണ്. പരിശുദ്ധാത്മാവിനെതിരായ പാപത്തിന് ക്ഷമ കിട്ടുകയില്ലെന്ന് പറയുന്നതിന്റെ കാരണം ഇതിനെക്കുറിച്ച് അനുതപിക്കുകയില്ലെന്നുള്ളതാണ്. ഏതു പാപം ചെയ്താലും ദൈവം കരുണ ചെയ്തുകൊള്ളുമെന്ന അനർഹമായ ചിന്തയും നിരാശയും സത്യനിഷേധവും അപരന്റെ ആത്മീയ പുരോഗതിയിലുള്ള അസൂയയും മനപൂർവ്വമായ പാപാസക്തിയും സമ്പൂർണ്ണ അനുതാപത്തിനുള്ള വിമുഖതയും പരിശുദ്ധാത്മാവിനെതിരായുള്ള പാപങ്ങളായി സഭ പഠിപ്പിക്കുന്നു. സത്യമേ സംസാരിക്കൂ എന്നും ദൈവമഹത്വത്തിനു ചേരുന്നതേ പ്രവർത്തിക്കൂ, ആരിൽ നന്മ കണ്ടാലും അത് ദൈവത്തിൽ നിന്നാണെന്ന് അംഗീകരിക്കും എന്നുള്ള മനോഭാവം നാം നമ്മിൽ വളർത്തണം.

യഹൂദചിന്തപ്രകാരം പരിശുദ്ധാത്മാവിനു രണ്ട് പ്രവർത്തനങ്ങൾ ഉണ്ട്.

1. പരിശുദ്ധാത്മാവ് ദൈവീക സത്യങ്ങളെ മനുഷ്യർക്ക് വെളിപ്പെടുത്തുന്നു.
2. സത്യത്തെ കാണുമ്പോൾ, അത് സത്യമാണെന്നറിഞ്ഞ് അതിനെ അംഗീകരിക്കാനുള്ള കഴിവ് നൽകുന്നു.

നന്മയെ തിന്മയായി കാണുന്നത് ധാർമ്മീക അധഃപതനമാണ്.

"പരിശുദ്ധാത്മാവിനെതിരായുള്ള ദൂഷണം എന്നാൽ, ദൈവം പരിശുദ്ധാത്മാവിലൂടെ വെളിപ്പെടുത്തിയ സത്യത്തെ മനഃപൂർവ്വവും നിരന്തരവുമായ രീതിയിൽ നിരസിക്കുക എന്നതാണ്." - സെന്റ് ബേസിൽ.





## കോട്ടയം ഭദ്രാസന യുവജനപ്രസ്ഥാനം പ്രവർത്തനോദ്ഘാടനം

പാമ്പാടി: ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസന പ്രവർത്തനോദ്ഘാടനം യുവോദയ 2025 കോത്തല സെഹിയോൻ ഓർത്തഡോക്സ് പള്ളിയിൽ ഭദ്രാസന മെത്രാപ്പൊലീത്ത അഭി.ഡോ യൂഹാനോൻ മാർ ദിയസ്കോറോസിന്റെ അധ്യക്ഷതയിൽ നടന്നു. ഇൻകംടാക്സ് അഡിഷനൽ കമ്മിഷണർ ജ്യോതിസ്സ് മോഹൻ ഉദ്ഘാടനം ചെയ്തു. ജോബ് മൈക്കിൾ എം.എൽ.എ. മാർഗരേഖ പ്രകാശനവും ചലച്ചിത്രതാരം ഷീലു ഏബ്രഹാം മുഖപത്രിക സ്രോതസ്സ് പ്രകാശനവും നടത്തി. യുവജനപ്രസ്ഥാനത്തിന്റെ ഭവന നിർമാണ പദ്ധതിയുടെ ഉദ്ഘാടനം അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ നിർവഹിച്ചു. ഫാ. സഖറിയ കൂടത്തിങ്കൽ, സാം വർഗീസ്, ഡാനി രാജു, നേഹ മാത്യു എന്നിവർ പ്രസംഗിച്ചു. എസ്എസ്എൽസി, ഹയർ സെക്കൻഡറി ഉന്നതവിജയികളെ അനുമോദിച്ചു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. തോമസ് മാത്യു തിണ്ടിയത്തിൽ, വികാരി ഫാ. കുര്യാക്കോസ് ഈപ്പൻ, സെക്രട്ടറി സിറിൾ മാത്യു ട്രഷറർ ടോണി കുരുവിള എന്നിവർ നേതൃത്വം നൽകി.

**എം.ജി യൂണിവേഴ്സിറ്റിയിൽ നിന്നും എം.എസ്.സി. ഫിസിക്സ് (Material Science) വിഭാഗത്തിൽ നേഹ രാജ് നാലാം റാങ്ക് കരസ്ഥമാക്കി. തേക്കുതോട് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**

# Seventh Sunday after Pentecost

## (Mark 3:20–30)

## Fr Aaron Joshua John



In this passage from the Gospel according to Mark, we encounter a moment of rising opposition to the ministry of Jesus. The crowd presses in with overwhelming demands, and even His own family is concerned for His sanity. But the strongest opposition comes from the scribes, who accuse Jesus of casting out demons by the power of Beelzebul. This passage is not only about the rejection of Christ but also reveals the danger of hardened hearts, the warning against attributing the work of God to evil, and the seriousness of spiritual blindness. It brings to the forefront the tension between the kingdom of God and the forces that seek to resist it.

### 1. The Accusation of the Scribes: A Heart Closed to the Spirit

The scribes, the learned teachers of the Law from Jerusalem, do not deny that Jesus has performed miracles or exorcisms. Instead, they attack the source of His power. Rather than acknowledging that the Spirit of God is at work, they accuse Him of being possessed by Beelzebul, the prince of demons. This accusation is not merely an insult; it is a grave distortion of truth. Their religious minds are so hardened by pride and fear that they cannot recognize the divine when it is in their midst. The result is a profound blindness that not only fails to see good but labels good as evil.

Jesus responds with clarity and parables: a kingdom divided against itself cannot stand. If Satan were casting out Satan, his kingdom would fall apart. The implication is clear, the power at work in Jesus is not of darkness but of light. The healings and exorcisms are signs of the inbreaking of God's kingdom.

But the scribes' failure to recognize this is not merely an intellectual mistake; it is a spiritual rebellion. As the Church Fathers remind us, the resistance to the Holy Spirit is not because of ignorance, but because of a wilful closing of the heart. St. Cyril of Alexandria wrote, "When the truth is made clear to us, and we still cling to lies, we judge ourselves unworthy of the light."

### 2. The Unforgivable Sin: A Warning Against Persistent Hardness

Jesus then speaks of the "blasphemy against the Holy Spirit," which has troubled many readers through the ages. He says that all sins can be forgiven, even blasphemies spoken against the Son of Man, but not the blasphemy against the Holy Spirit.

This sin is not a single utterance, but a persistent and deliberate rejection of the work of the Spirit. When someone is so hardened that they consistently call good evil, and resist the truth even when it is clear, they place themselves outside the reach of grace. It is not that God is unwilling to forgive, but that the person is unwilling to be forgiven. The door of mercy is always open, but some refuse to walk through it. This warning is not meant to cause despair, but to awaken our conscience. If the scribes, with all their knowledge, could fall into such blindness, so can we. It is a call to remain humble, to stay open to the work of the Spirit, and to resist the temptation to judge what we do not understand.



This passage from Mark confronts us with the seriousness of spiritual discernment. The kingdom of God is at work in the world, sometimes in ways that surprise, challenge, or overturn our expectations. The question is whether our hearts are open to recognize it, or whether we respond like the scribes, with fear, judgment, and resistance.

Jesus' words are a call to vigilance. We must guard our hearts against pride and remain open to the Spirit, who moves in mercy and truth. In a world filled with confusion and division, the Church must be a place where the Spirit is welcomed and the light is not mistaken for darkness.

May we remain faithful to the voice of the Holy Spirit, seeking always to discern His presence and to walk in the light of truth. And may our lives bear witness to a kingdom undivided, rooted in love and led by the Spirit of the living God.

## തോമസ് ഏബ്രഹാം കോർഎപ്പിസ്കോപ്പാ അന്തരിച്ചു



കോട്ടയം ഭദ്രാസനത്തിലെ സീനിയർ വൈദികനും, പഴയ സെമിനാരി മുൻ മാനേജരുമായ, കുറിയന്നൂർ തോമസ് ഏബ്രഹാം കോർഎപ്പിസ്കോപ്പാ (78, കപ്പലാംമൂട്ടിൽ അച്ചൻ) അമേരിക്കയിൽ അന്തരിച്ചു. മീനടം സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി ആണ് മാതൃഇടവക. സംസ്കാരശുശ്രൂഷ പിന്നീട്.

കോട്ടയത്തെ പ്രമുഖ പള്ളികളിൽ വൈദിക ശുശ്രൂഷ നിർവ്വഹിച്ചു. മീനടം ടി.എം.യു. യു.പി. സ്കൂളിൽ പ്രധാന അധ്യാപകനായിരുന്നു. ഏറെക്കാലമായി പാമ്പാടി ഇലകൊടിഞ്ഞിയിലുള്ള സ്വന്തം ഭവനത്തിൽ വിശ്രമ ജീവിതത്തിൽ ആയിരുന്നു. ഭാര്യ: പരേതയായ അന്നമ്മ വർഗീസ്. മക്കൾ: ജോജി, ജോബി (യു.കെ.), ജ്യോതി (ഷാർജ).

മറുപുറം

# അമ്മയൊരു പേരല്ല, വേരാണ്...

## ഫാ. അജീഷ് ബാബു

എന്റെ അമ്മ,

എന്റെ പ്രിയ കളിപ്പാട്ടം.

ഈ ഭൂമിയോ, എന്റെ സ്വന്തം കളിസ്ഥലം. അതിലേക്കു മാത്രം, എന്റെ മനസ്സ് പറന്നുചെന്നു, ഒരു ശിശുപക്ഷിയെന്നപോലെ.

(സംഗീത് മോൻസിയുടെ കവിത 'എന്റെ കളിപ്പാട്ടം')

നഷ്ടപ്പെട്ടാൽ അമ്മയോളം നോവുള്ള മറ്റൊന്ന് ഈ ഭൂമിയിൽ ഇല്ലെന്നുള്ളതാണ് സത്യം..!

കുഞ്ഞിന് കരൾ പകുത്തു കൊടുത്തതിനുശേഷം അമ്മ കുഞ്ഞിനെ 'എന്റെ കരളേ' എന്ന് വിളിക്കുമ്പോൾ അമ്മ ദൈവംതന്നെയാണ്.

അമ്മയും കുഞ്ഞും തമ്മിൽ ഒരു അകലമില്ല. ദൈവത്തിൽ അമ്മത്വം ഉണ്ടെന്ന് വേദപുസ്തകം ആവർത്തിച്ചുള്ള വായനയിൽ തെളിഞ്ഞു വരും. പഴയ നിയമത്തിൽ ജനത്തിന്റെ വീണ്ടെടുപ്പിന് വേണ്ടി രാവും പകലും ഒരേപോലെ കൂട്ടിരിക്കുന്ന ദൈവം, മരുഭൂമി യാത്രയിൽ ഭക്ഷണം നൽകുന്ന ദൈവം, പകൽ മേഘസ്തംഭവും രാത്രി അഗ്നിയുമായി സുരക്ഷിതത്വം ഒരുക്കുന്ന ദൈവം ഇവിടെയെല്ലാം ഒരു കുഞ്ഞിന്റെ വളർച്ചയ്ക്ക് വേണ്ടി സ്വന്തം ശരീരവും മനസ്സും മറന്ന് രാവും പകലും കൂട്ടിരിക്കുന്ന അമ്മയാണ് ദൈവം. വേദവായനയിൽ മുഴുവനായി നിൽക്കുന്നത് അമ്മയുടെ മനസ്സുള്ള ഒരു ദൈവത്തെയാണ്. അവസാനം സൃഷ്ടിയുടെ വീണ്ടെടുപ്പിന് വേണ്ടി കുരിശിൽ വെളിപ്പെടുത്തുന്ന സ്നേഹം, കുഞ്ഞുങ്ങൾക്ക് വേണ്ടി സ്വയം മരിക്കാൻ തയ്യാറാക്കുന്ന ഒരു അമ്മയുടെ സ്നേഹത്തിന്റെ വെളിപ്പെടുത്തൽ തന്നെയാണ്.

ഒരു വൃക്ഷത്തെ വളർത്തുന്നതിലും നിലനിർത്തുന്നതിലും വേര് വഹിക്കുന്ന പങ്ക് ചെറുതല്ല. വൃക്ഷത്തിന്റെ നിലനിൽപ്പ് വേര് ഭൂമിയുടെ ആഴത്തിലേക്ക് ചെല്ലുന്നത് വഴിയാണ്. ആഴത്തിൽ വേരില്ലാത്ത വൃക്ഷങ്ങളെല്ലാം പെട്ടെന്ന് നശിക്കും. തലമുറകളുടെ നിലനിൽപ്പിനുവേണ്ടി എല്ലാകാലത്തും അമ്മത്വം ഒരു വേരുപോലെയാണ്. നിലനിർത്താനും വളർത്താനും വൃക്ഷത്തെ വേര് എങ്ങനെ സഹായിക്കുന്നുവോ അതുപോലെയാണ് അമ്മയും.

അമ്മയൊരു പേരല്ല വേരാണ്...
ജീവനെ താലോലിക്കുന്ന വേര്.

**മറിയം സ്വർഗ്ഗത്തിന്റെ കാവൽക്കാരി:**

കാനായിലെ കല്യാണ വീട് സ്വർഗ്ഗ തുല്യമാണ്, പരാതി കൂടാതെ നീതിയോടെ ഭക്ഷണം കഴിക്കുന്ന ഇടങ്ങളെല്ലാം സ്വർഗ്ഗമാണ്. എന്നാൽ അനീതി അവിടെ രൂപപ്പെടാൻ അധികസമയം വേണ്ട. അനീതിയുടെ സാന്നിധ്യത്തിൽ സ്വർഗ്ഗമെല്ലാം നരകമാകും. കാനാവിലെ ആദ്യ പന്തികളെല്ലാം സൗഹൃദത്തിന്റെയും സ്നേഹത്തിന്റെയും കഥ പറയുന്നെങ്കിൽ അവസാന പന്തി അനീതിയുടെ തള്ളിക്കയറ്റം ഉണ്ടാകുവാൻ സാധ്യതയുണ്ട്. അതിനു കാരണം കുറവ് വന്ന വീഞ്ഞ് തന്നെയാണ്. തുടക്കത്തിൽ വിളമ്പിയ വീഞ്ഞ് ഒടുക്കം വരെ എത്തിനിൽക്കുന്നില്ല എന്നതാണ് അനീതി. തുടക്കത്തിൽ തുടങ്ങിയ സന്തോഷത്തിന്റെ ലഹരി അവസാനംവരെ പങ്കിടുന്നതിൽ പരാജയപ്പെട്ടു പോവുകയാണ് കാനായിലെ കല്യാണവീട്ടിൽ . ഇവിടെയാണ് മറിയത്തിന്റെ സാന്നിധ്യവും അഭിപ്രായവും. മറിയത്തിനറിയാം തന്റെ മകനുമാത്രമേ കല്യാണവീട്ടിൽ അവസാന പന്തിക്ക് നൽകേണ്ട ലഹരിയുടെ നീതിയെക്കുറിച്ച് കൃത്യമായ ധാരണയുള്ളു. ജൂത സമൂഹത്തിലെ സാമൂഹ്യ അസമത്വങ്ങൾ മനുഷ്യരെ വേർതിരിച്ചു കാണുന്നതിൽ ഒട്ടും ചെറുതല്ല അതുകൊണ്ടുതന്നെ അവസാന പന്തിയിൽ ലഭ്യമാകേണ്ട ലഹരിയുടെ നീതി ആ വീട്ടിൽ ആരോടും പറഞ്ഞാൽ മനസ്സിലാകില്ല.

ദൈവരാജ്യത്തിന്റെ നീതി കല്യാണ വീട്ടിൽ കണ്ടെത്തിയ അമ്മ മറിയം സ്വർഗ്ഗത്തിന്റെ കാവൽക്കാരിയാണ്.



സുസ്മേഷ് ചന്ത്രോത്ത് എഴുതിയ അതിസുന്ദരമായ ഒരു കഥയാണ് 'പകരം'. നമുക്ക് പകരമായി നാമറിയാത്ത എന്തോന്ന് നമുക്ക് ചുറ്റുമുണ്ട്. ഇന്നലെവരെ നമുക്ക് പകരം വേറെ ആരുമില്ല എന്ന് ചിന്തിച്ചിരുന്നിടത്ത് പകരമുണ്ട് എന്ന ഓർമ്മപ്പെടുത്തലാണ് കഥ. അമ്മയുടെയും അച്ഛമ്മയുടെയും ജീവിതത്തിനിടയിലൂടെ പേര് വെളിപ്പെടുത്താത്ത ഞാൻ നീങ്ങുന്ന ജീവിതമാണ് കഥ മുഴുവൻ. അമ്മ സാന്നിതൃത്തിന്റെ നന്മയും അതിന്റെ വെളിച്ചവും കഥ മുഴുവനും നിറഞ്ഞുനിൽക്കുന്നു. ജന്മനാ അന്ധയായ അമ്മയ്ക്ക് കിട്ടിയ അച്ഛന്റെ സ്നേഹം അത് ചെറുതലായിരുന്നു. വിശേഷാൽ പോകേണ്ട എല്ലായിടങ്ങളിലും അച്ഛൻ അമ്മയെ കൊണ്ടുപോകുമായിരുന്നു. തന്റെ ഭാര്യ അന്ധ ആയതുകൊണ്ട് അവളെ പരമാവധി സ്നേഹിക്കുന്ന ഭർത്താവിനെയാണ് കഥാകാരൻ പറയുന്നത്. എല്ലാ പരിമിതികളും സ്നേഹിക്കാനും സ്നേഹിക്കപ്പെടുവാനുമുള്ള വഴികളാണ് അച്ഛൻ ജീവിതം കൊണ്ട് പറയുന്നു.

അന്ധയായ 80 വയസ്സുള്ള അമ്മയും 92 വയസ്സുള്ള അച്ഛമ്മയും തമ്മിലുള്ള ആഴത്തിലെ ബന്ധം കഥയിലെടുത്തു പറയുന്നുണ്ട്. അമ്മ ആവശ്യപ്പെടുന്നത് എപ്പോഴും ഞാൻ അച്ഛമ്മയുടെ അരികിൽ പോകണമെന്നാണ്. വീട്ടിലെ വീതം കഴിഞ്ഞപ്പോൾ 20 സെന്റ് ഉള്ള സ്ഥലത്തെ പഴയ വീട്ടിലാണ് അച്ഛമ്മ താമസിക്കുന്നത്. അച്ഛൻ മരിച്ചിട്ടും അന്ധയായ അമ്മ അച്ഛമ്മയോട് പുലർത്തുന്ന സ്നേഹം ഞാൻ അച്ഛമ്മയുടെ വീട്ടിൽ പോകണമെന്നാണ്.

അമ്മ വീണ്ടും നിർബന്ധസ്വരത്തോടെ ശകാരിച്ചു: "എത്രനാളായി നിന്നോട് അച്ഛമ്മയുടെ വീട്ടിൽ ചെന്നു നോക്കാൻ പറയുന്നു. നീയെന്താ അനുസരിക്കാത്തത്?"

എനിക്ക് ചെറുതായി ദേഷ്യം വന്നു: 'ഇവിടെയിരിക്കുന്ന അമ്മയെങ്ങനെ അറിയാനാ? ആരും വരുന്നുണ്ടാവില്ല."

അമ്മ സ്വരം താഴ്ത്തി തർക്കിച്ചു: 'അവിടെയാരോ വരുന്നുണ്ട്. എനിക്കുറപ്പാ ..."

ഞാൻ ചെല്ലുമ്പോൾ അച്ഛമ്മയുടെ വീട് തുറന്നുകിടക്കുകയായിരുന്നു. അച്ഛനും സഹോദരങ്ങളും മുത്തച്ഛനും ജീവിച്ച വീട്. സ്വത്തുവിഭജനം കഴിഞ്ഞപ്പോൾ വീടും ഇരുപതു സെന്റ് പറമ്പുമേ അച്ഛമ്മയ്ക്കായി അവശേഷിച്ചുള്ളൂ. വീടിനുള്ളിലേക്ക് ചെരുപ്പഴിച്ചുവെച്ചിട്ട് ഞാൻ ചെന്നു. അകമുറികളിലോ കോണികയറിച്ചെല്ലുന്ന മുകൾനിലയിലോ അച്ഛമ്മയുണ്ടായിരുന്നില്ല. വലിയ വീട് തുറന്നിട്ടിട്ട് അച്ഛമ്മ എവിടെപ്പോയെന്ന് ഞാനാലോചിച്ചു. മുകളിലെ മുറിയിൽ അച്ഛനും സഹോദരങ്ങളും വായിച്ചു പഠിച്ച പുസ്തകങ്ങളുടെ അലമാര ഇപ്പോഴുമുണ്ട്, മുത്തച്ഛൻ സമയകാലം നോക്കിയിരുന്ന പഞ്ചാംഗങ്ങളും. വെറുതേ അവയെല്ലാം തുറന്നുനോക്കി. ഗണിതവും ജീവശാസ്ത്രവും

ഊർജതന്ത്രവും ഭൗതികശാസ്ത്രവും രസതന്ത്രവുമൊക്കെ കാലഹരണപ്പെട്ടതായി മനസ്സിലായി. ശാസ്ത്രം ആ പാഠപുസ്തകങ്ങളിൽ നിന്ന് ഒട്ടേറെ മുന്നോട്ടുപോയിരിക്കുന്നു. കോണിയിറങ്ങി തോട്ടത്തിലേക്ക് നടന്നു. ഉപയോഗമില്ലാതെ കിടക്കുന്ന കിണറ്റിലേക്ക് എത്തിനോക്കി. ഉയരമുള്ള മരങ്ങളിലേക്കും നോക്കി. നാലുവശവും ചുറ്റിക്കറങ്ങി പരിശോധിച്ചിട്ടും അച്ഛമ്മയെ കണ്ടില്ല. ഉച്ചയാവാൻ കാത്തുനിൽക്കാതെ ഞാൻ മടങ്ങി.

'അച്ഛമ്മ അവിടെയില്ല. അച്ഛമ്മയെന്നല്ല. ആരും അവിടെയെങ്ങുമില്ല.'

അതുകേട്ടപ്പോൾ അമ്മനിസ്സംഗമായി പറഞ്ഞു: "ഇരുന്നു മുഷിഞ്ഞപ്പോൾ കവലയിലേക്ക് പോയിക്കാണും. പത്രം വായിച്ച് ഇരിക്കുന്നുണ്ടാവും. കാഴ്ചയുള്ളവർക്ക് എന്തു ഭാഗ്യമാണ്. എവിടെയും പോകാം. കാലുകൾക്ക് ബലമുണ്ടായാ മതി."

വീണ്ടും അമ്മ ആവർത്തിച്ചു പറഞ്ഞു അച്ഛമ്മയെ തിരക്കി പോകാൻ. അച്ഛൻ അമ്മയെ സ്നേഹിച്ചതിന്റെ ആഴത്തിൽ നിന്നാണ് അമ്മ അച്ഛമ്മയോട് ഇത്രമാത്രം കടപ്പാട് കാണിക്കുന്നത്. കഥയുടെ അവസാനം ഞാൻ അച്ഛമ്മയെ അന്വേഷിച്ച് വീണ്ടും വീട്ടിലെത്തുമ്പോൾ തുറന്നു കിടക്കുന്ന വീടാണ് കാണുന്നത്. അന്വേഷിച്ച് പുറത്തു സഞ്ചരിക്കുമ്പോഴാണ് തനിക്ക് പകരം മറ്റൊരാൾ അച്ഛമ്മയെ അന്വേഷിക്കുന്നത്.

കഥ അമ്മ സ്നേഹത്തെ അടിവരയിടുമ്പോൾ ഞാൻ എന്നോട് തന്നെ പറയുന്നത് ഇതുവരെ ഞാൻ അഹങ്കരിച്ചിരുന്നത് എനിക്ക് പകരം മറ്റൊരാളില്ല എന്നാണ്. ഇതോടുകൂടി അതിനെ വ്യക്തമായി, എനിക്ക് പകരം മറ്റൊരാൾ ഉണ്ടെന്ന്. അമ്മയിൽ നിന്നും അച്ഛമ്മയിലേക്കുള്ള ദൂരം

കണ്ടെത്താൻ കഴിയാതെ പോയ എനിക്ക് മനസ്സിലായി എനിക്ക് പകരം മറ്റൊരാൾ ഉണ്ടെന്ന്.



## കോട്ടയം ഭദ്രാസന ശതോത്തര സുവർണ്ണ ജൂബിലി

കോട്ടയം ഭദ്രാസന രൂപീകരണത്തിന്റെ ശതോത്തര സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി ഭദ്രാസനത്തിലെ എല്ലാ ഭവനങ്ങളിലും വയ്ക്കുവാൻ പ. സ്ലീബായും, സുവർണ്ണ ജൂബിലി ലോഗോയും ആലേഖനം ചെയ്ത പതാകയും പ്രാർത്ഥനാ കാർഡും വൈദികർക്ക് നൽകികൊണ്ട് ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് ഉദ്ഘാടനം ചെയ്തു. കോട്ടയം ഭദ്രാസനത്തിലെ എല്ലാ പള്ളികൾക്കും ഗ്രൂപ്പ് അടിസ്ഥാനത്തിൽ ഇവ വിതരണം ചെയ്യും. ഭവനങ്ങളിലെ രാവിലെയും വൈകുന്നേരവുമുള്ള പ്രാർത്ഥനയിൽ പരിശുദ്ധ സഭയ്ക്ക് വേണ്ടിയും ഭദ്രാസനത്തിനു വേണ്ടിയും പ്രത്യേകം പ്രാർത്ഥിക്കുകയും ശതോത്തര സുവർണ ജൂബിലി പ്രവർത്തനങ്ങളിൽ എല്ലാവരുടെയും സജീവ സാന്നിധ്യവും സഹകരണവും ഉണ്ടാകണമെന്നും അഭി. തിരുമേനി അറിയിച്ചു. വിവിധ കമ്മിറ്റികളുടെ പ്രവർത്തന റിപ്പോർട്ട് കൺവീനർമാർ അവതരിപ്പിച്ചു ഭദ്രാസനത്തിലെ എല്ലാ വൈദികരും യോഗത്തിൽ പങ്കെടുത്തു. ഭദ്രാസന സെക്രട്ടറി ഫാ. കെ. എം. സഖറിയ, വൈദിക സംഘം സെക്രട്ടറി ഫാ. ഡോ ജോൺസ് ഏബ്രഹാം, ഫാ. ഡോ. തോമസ് പി. സഖറിയ എന്നിവർ സംസാരിച്ചു.



**കോട്ടയം ഭദ്രാസന രൂപികരണ ശതോത്തര സുവർണ ജൂബിലിയോടനുബന്ധിച്ച് ദേവാലയ അങ്കണങ്ങളിൽ നടപ്പാക്കുന്ന പൂന്തോട്ട പരിപാലനത്തിന്റെയും ഭദ്രാസനത്തിലെ എല്ലാ ഭവനങ്ങളിലും നടുവാനുള്ള ജൂബിലി ഫലവൃക്ഷങ്ങളുടെ വിതരണോദ്ഘാടനവും ഇടവക മെത്രാപ്പോലീത്ത അഭി. ഡോ.യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനി നിർവഹിച്ചു. ജൂബിലി കാലയളവിൽ ജീവകാരുണ്യ പ്രവർത്തനങ്ങളോടൊപ്പം പരിസ്ഥിതി സൗഹാർദ്ദമായ പ്രവർത്തനങ്ങൾക്കും ഇടവകകൾ നേതൃത്വം കൊടുക്കണമെന്നും മെത്രാപ്പോലീത്താ ഓർമ്മിപ്പിച്ചു. ജൂബിലി വർഷത്തിൽ കോട്ടയം ഭദ്രാസനത്തിലെ എല്ലാ ഭവനങ്ങളിലും വിവിധതരത്തിലുള്ള ഫലവൃക്ഷതൈകൾ എത്തിച്ചു നൽകുകയും അവ വിവിധ ആത്മീയ പ്രസ്ഥാനങ്ങളുടെ നേതൃത്വത്തിൽ പരിപാലിക്കുകയും ചെയ്യും**



## മലങ്കര - റഷ്യൻ ഓർത്തഡോക്സ് സഭകളുടെ മാധ്യമ വിഭാഗങ്ങളുടെ യോഗം മോസ്ക്കോയിൽ നടന്നു

മോസ്ക്കോ : മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മാധ്യമ പ്രതിനിധി സംഘം റഷ്യൻ ഓർത്തഡോക്സ് സഭയുടെ മാധ്യമ വിഭാഗവുമായി ചർച്ച നടത്തി. റഷ്യൻ ഓർത്തഡോക്സ് സഭയുടെ മീഡിയ ഡിപ്പാർട്ട്മെന്റും, പ്രിന്റ് ഡിവിഷനും പ്രതിനിധികൾ സന്ദർശിച്ചു. പ്രതിനിധി സംഘത്തെ ഡെപ്യൂട്ടി ചെയർമാൻ കിപ്ഷിഡ്സെ വഖ്താങ് വ്ളാഡിമിറോവിച്ച് സ്വീകരിച്ചു.

റിബിൻ രാജു (പി.ആർ.ഒ), ജോബിൻ ബേബി (ഗ്രിഗോറിയൻ ടിവി), ഡോൺ ജോർജ് വർഗീസ് (ഓർത്തഡോക്സി കോഗ്നേറ്റ് പേജ് സൊസൈറ്റിയുടെ സെക്രട്ടറിയും, എക്യുമെനിക്കൽ റിലേഷൻസ് വകുപ്പിന്റെ കൺസൾട്ടന്റും) എന്നിവർ മലങ്കര സഭയെ പ്രതിനിധീകരിച്ച് ചർച്ചകളിൽ പങ്കെടുത്തു.

ഇന്ത്യയുടെ കാവൽ പിതാവായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായെക്കുറിച്ചും, ഭാരത സഭയെക്കുറിച്ചും റഷ്യൻ ഓർത്തഡോക്സ് സഭ തയാറാക്കിയ ഡോക്യുമെന്ററിക്ക് റഷ്യയിൽ ലഭിച്ച സ്വീകാര്യത യോഗത്തിൽ ചർച്ചയായി. ഇതിന്റെ പശ്ചാത്തലത്തിൽ ഇരു സഭകളുടെയും ചരിത്രം, വിശ്വാസം, ആരാധന, സാംസ്ക്കാരിക പൈതൃകം എന്നിവയെക്കുറിച്ചുള്ള കൂടുതൽ ഡോക്യുമെന്ററികൾ തുടർന്നും പരസ്പര സഹകരണത്തോടെ നിർമ്മിക്കും. ഓർത്തഡോക്സ് ക്രൈസ്തവ വിശ്വാസത്തിന്റെ ശക്തരായ വക്താക്കളായി തുടരാൻ മാധ്യമ മേഖലയിലെ പരസ്പര സഹകരണം ഇടയാക്കട്ടെയെന്ന് യോഗം പ്രത്യാശ പ്രകടിപ്പിച്ചു.

മോസ്കോയിലെ സെന്റ് ആൻഡ്രൂ ആശ്രമത്തിൽ പ്രവർത്തിക്കുന്ന റഷ്യൻ ഓർത്തഡോക്സ് സഭാ മാധ്യമ വിഭാഗത്തിന്റെ ആസ്ഥാനത്താണ് യോഗം നടന്നത്.

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**- പ. പരുമല തിരുമേനി**



അടുപ്പൂട്ടി സെന്റ് മേരി മാഗ്ദലിൻ കോൺവെന്റിന്റെ 'ചരിത്ര പുസ്തകം 'പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ പ്രകാശനം ചെയ്തപ്പോൾ

## പുസ്തകം













# കുര്യാക്കോസ് മാർ ക്ലീമീസ് മെത്രാപ്പൊലീത്തായുടെ നവതി ആഘോഷം

റാന്നി: കുര്യാക്കോസ് മാർ ക്ലീമീസ് വലിയ മെത്രാപ്പോലീത്തായുടെ 90-ാം ജന്മദിനാഘോഷം ജൂലായ് 26-നു വെച്ചൂച്ചിറ പെരുന്തേനരുവി മാർ ബസേലിയോസ് ഗ്രിഗോറിയോസ് മേഴ്സി ഹോം അങ്കണത്തിൽ നടക്കും. 12.30-ന് ജന്മദിന കേക്ക് മുറിക്കൽ തുടർന്ന് മേഴ്സി ഹോം അംഗങ്ങൾക്കൊപ്പം ഉച്ച ഭക്ഷണം. 2.30-ന് വിദ്യാർഥികളുമായി ജീവിതാനുഭവങ്ങൾ പങ്കുവെക്കൽ തുടർന്ന് നവതി വൃക്ഷത്തൈ നടീൽ. മൂന്നിന് നവതി പൊതുസമ്മേളനം മുൻ ഡിജിപി ഡോ. അലക്സാണ്ടർ ജേക്കബ് ഉദ്ഘാടനം ചെയ്യും. ഡോ. ജോഷ്വ മാർ നിക്കോദീമോസ് മെത്രാപ്പൊലീത്താ അധ്യക്ഷത വഹിക്കും.



സഭാ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ മുഖ്യപ്രഭാഷണം നടത്തും. പൗരാവലിയുടെ മംഗളപത്ര സമർപ്പണം, ആദരിക്കൽ എന്നിവയും നടക്കുമെന്ന് സ്വാഗതസംഘം ചെയർമാൻ ടി.കെ. ജയിംസ്. മേഴ്സി ഹോം ഡയറക്ടർ സിസ്റ്റർ തബീഥ, സെക്രട്ടറി എബ്രഹാം മാരേട്ട് എന്നിവർ അറിയിച്ചു. മെത്രാപ്പൊലീത്തയുടെ താല്പര്യ പ്രകാരമാണ് നവതി ആഘോഷം അദ്ദേഹം സ്ഥാപിച്ച വെച്ചൂച്ചിറ മേഴ്സി ഹോമിൽ നടത്തുന്നതെന്നും അവർ പറഞ്ഞു.



മദ്ധ്യപ്രദേശിലെ ചിന്ദ്വാര ജില്ലയിലെ ഹരായി എന്ന് ആദിവാസി ഗ്രാമത്തിൽ കഴിഞ്ഞ 50 വർഷമായി താമസിക്കുകയും അവരുടെ ഇടയിൽ സേവന പ്രവർത്തനങ്ങൾ നടത്തുകയും ചെയ്യുന്ന സിസ്റ്റർ ദയാബായിയെ കല്ക്കട്ട മെത്രാസന മെത്രാപ്പോലിത്താ അലക്സിയോസ് മാർ യൗസേബിയോസും വൈദികരും സന്ദർശിച്ചു.





**The delegation of Metropolitans from the Malankara Orthodox Syrian Church has arrived in Moscow to participate in the ongoing bilateral dialogue with the Russian Orthodox Church.**

**The delegation is led by Zachariah Mar Nicholovos, Chairman of the Bilateral Commission, and includes Dr. Yuhanon Mar Demetrios, Head of the Department of Ecumenical Relations, Abraham Mar Stephanos, Vice President of the Department, and Reverend Father Aswin Fernandis, Secretary to the Department. The visit reflects the deepening relationship between the two Churches and their commitment to continued dialogue and cooperation.**

**His Holiness Patriarch Kirill invited the delegation to participate in the feast of St. Sergius of Radonezh at the Holy Trinity - St. Sergius, Lavra Monastery.**



**The delegation of the Malankara Orthodox Syrian Church met with Bishop Kirill of Sergiev Posad and Dmitrov, Abbot of the Holy Trinity-St. Sergius Lavra and Rector of the Moscow Theological Academy, Co-Chairman of the Working Group for Coordinating Bilateral Relations the Malankara Orthodox Syrian Church and the Russian Orthodox Church.**

## Audience of the Malankara Orthodox Syrian Church Delegation with His Holiness the Patriarch Kirill of Moscow and All Russia

On the occasion of the Feast of Saint Sergius, following the solemn Festal Divine Liturgy at the Holy Trinity–St. Sergius Lavra, His Holiness Patriarch Kirill graciously received the delegation of the Malankara Orthodox Syrian Church.

During the audience, His Holiness expressed his appreciation for the progress of the bilateral relations between the Russian Orthodox Church and the Malankara Orthodox Syrian Church, acknowledging the shared commitment to Orthodox witness in the contemporary world. His Holiness also commended the steadfast faith and true witness of the Malankara Church throughout its history, and conveyed his prayers for the continued growth and strengthening of fraternal ties between the two Churches.

The delegation conveyed their gratitude for the warm welcome and reiterated the Malankara Church's commitment to deepening the bonds of collaboration in the Orthodox witness to the Gospel.

